# सारस्वत वाणी

प्रकाशनः
संयुक्त गौड सारस्वत सभा, कालिकत

ANNUAL SUBSCRIPTION ₹ 12/-

खंड 45 | अंक 1 | (केवळ अंगा खातीर) | जानेवारि 1, 2023



# SARASWATH VANI

Published By
SAMYUKTHA GOWD SARASWATH SABHA, CALICUT

# Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 45 | अंक 1 | (केवळ अंगा खातीर) | 1 जानेवारि, 2023

## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**
**Editor, Saraswath Vani**
**Sooraj Jewellers, Kammath Lane**
**KOZHIKODE - 673001**
**e-mail: saraswathvani@gmail.com**

# മൂടാടിയുടെ നഷ്ടപ്രതാപം; ശ്രീ.കെ.ബി.പ്രഭുവും, അദ്ദേഹത്തിന്റെ ശ്രീശൈലവും

(കെ.ബി. പ്രഭുവിന്റെ കാലത്ത് 'ശ്രീശൈല' എന്നറിയപ്പെട്ടിരുന്ന സ്ഥലം ഇപ്പോൾ 'ശ്രീശൈലം' എന്ന പേരിലാണ് അറിയപ്പെടുന്നത്)

മൂടാടി നാടിനുമുണ്ട് ചില നഷ്ട പ്രതാപങ്ങളുടെ സ്മരണകൾ നമ്മോട് പങ്കുവെക്കാൻ,

കടലൂർ പുറമലക്കുന്ന് ശ്രീശൈലയായി മാറിയതെങ്ങനെയെന്ന ചോദ്യവുമായി ഞാൻ സഞ്ചരിക്കേണ്ടിവന്ന ദൂരവും ചെറുതല്ല.

കോഴിക്കോട് നഗരത്തിലെ ഗൗഡ സാരസ്വത ബ്രാഹ്മണ കുടുംബാംഗമായിരുന്ന യശ:ശ്ശരീരനായ ശ്രീ.ജി. കൃഷ്ണപ്രഭുവിന്റെ അഞ്ച് മക്കളിൽ രണ്ടാമനായിട്ടാണ് ശ്രീ.കൃഷ്ണ ബസവ പ്രഭു എന്ന കെ.ബി.പ്രഭു ജനിക്കുന്നത്. രാമചന്ദ്ര പ്രഭു, പത്മാവതി പ്രഭു, ശാരദ പ്രഭു, ദ്രൗപതി പ്രഭു, എന്നിവരാണ് മറ്റ് സഹോദരീ സഹോദരങ്ങൾ..

സ്ക്കൂൾ വിദ്യാഭ്യാസാനന്തരം മെക്കാനിക്കൽ ജോലികളിൽ തല്പരനായ ശ്രീ.കെ.ബി. പ്രഭുവിന്റെ രൂപകല്നയാണ് കോഴിക്കോട് നഗരത്തിന്റെ മുഖമുദ്രയായ അശോക ആശുപത്രിയിലെ ക്ലോക്ക് ടവറിലെ ക്ലോക്ക്. അദ്ദേഹത്തിന്റെ സമപ്രായക്കാരനും സുഹൃത്തുമായ കോയമ്പത്തൂർ സ്വദേശി ഇന്ത്യയിലെ 'എഡിസൺ' എന്നറിയപ്പെട്ട ജി.ഡി.നായിഡുവായിരുന്നു ശ്രീ.കെ.ബി.പ്രഭുവിന്റെ പ്രചോദനം.

1929-30 കളിൽ അരുമ്പൂർ തറാവാടുവക (ചെമ്പകശ്ശേരി) സ്വത്തായിരുന്ന പുറമലക്കുന്നിന്റെ ഭൂരിഭാഗം പ്രദേശങ്ങളും, വീമംഗലം ശിവക്ഷേത്രം വകയായ ഭൂമിയും,മറ്റ് ചെറുകിട ഭൂഉടമകളിൽ നിന്നെല്ലാമായി 139 ഏക്കർ വിസ്തൃതമായ പുറമലയും, അനുബന്ധപ്രദേശങ്ങളിലെ ഭൂസ്വത്തുക്കളും ശ്രീ.കെ.ബി.പ്രഭു വിലയ്ക്ക് വാങ്ങി സ്വന്തമാക്കി.

മൊട്ടക്കുന്നും, കാരമുള്ളും, പടുവൃക്ഷങ്ങളും, കുറുക്കന്മാരും നിറഞ്ഞ പുറമലക്കുന്ന് നല്ലയിനം കശുമാവുകൾ നിറഞ്ഞതും, ഫലവൃക്ഷങ്ങളും, നല്ലയിനം മാവിനങ്ങൾ നിറഞ്ഞ മാന്തോപ്പുമായി മാറാൻ കാരണമായത് ശ്രീ.കെ.ബി.പ്രഭുവിന്റെ മുതൽ മുടക്കും, ഇഛാശക്തിയും ഒപ്പം അദ്ധ്വാന ശീലരായ നാട്ടുകാരുടെ, തൊഴിലാളികളുടെ കഠിനാദ്ധ്വാനവുമാണ്. നാട്ടുകാർക്ക് വിപുലമായ തൊഴിലവസരങ്ങളായിരുന്നു പ്രഭുവിന്റെ വരവോടെ ഉണ്ടായത്. തീരപ്രദേശത്ത് കടലും അനുബന്ധ തൊഴിലു മായിരുന്നു ജീവനോപാധിയെങ്കിലും, നെല്ലും, തേങ്ങയും, വെറ്റില കൃഷിയും, ബീഡിതെറുപ്പും, കാർഷകത്തൊഴിലുമായി ജീവിച്ച മറ്റ് സമീപ പ്രദേശങ്ങളിലെ അദ്ധ്വാനശീലരിലേക്ക് കൂടുതൽ തൊഴിൽ ദിനങ്ങളെത്തിയത് ചെറിയ കാര്യമായിരുന്നില്ല.. പുറമലക്കുന്നിന് ചുറ്റും ഉറപ്പുള്ള ചുറ്റുമതിൽ നിർമ്മിക്കപ്പെട്ടു; മലഞ്ചെരുവുകളിൽ കിണറുകളും, കുളങ്ങളുമുണ്ടായി; ചെറുതൈകൾ നട്ടുനനച്ച് വന്മരങ്ങളാക്കി വളർത്തി. അങ്ങനെ പുറമലയെ തിയോളജിക്കൽ സൊസൈറ്റി ആശയങ്ങളിൽ

വിശ്വസിച്ചിരുന്ന ശ്രീ.കൃഷ്ണ ബസവ പ്രഭു എന്ന സ്വാമി സച്ചിദാനന്ദൻ 'ശ്രീശൈലം' എന്ന് പുനർനാമകരണം ചെയ്തു. ഭാര്യ രോഹിണി പ്രഭുവും മക്കളും അടങ്ങിയ കുടുംബം ആശ്രമ തുല്യമായ ശാന്തത കളിയാടുന്ന, പ്രകൃതിഭംഗി നിറഞ്ഞ ശ്രീശൈലം എസ്റ്റേറ്റിലെത്തിച്ചേർന്നു. അവർ അന്നത്തെ കാലത്ത് ലഭ്യമായ എല്ലാവിധ സൗകര്യങ്ങളുമുള്ള വീട്ടിൽ താമസമാരംഭിക്കുകയും ചെയ്തതോടെ കടലൂർ പുറമല ശ്രീശൈല എന്നറിയപ്പെടാനും, ഒരു വ്യവസായകേന്ദ്രമായി രൂപപ്പെടാനും തുടങ്ങി.

കാർഷിക മേഖലയിൽ മാത്രമായിരുന്നില്ല പ്രഭുവിന്റെ ശ്രദ്ധ. കാർഷിക-വ്യാവസായിക മേഖലയെ എങ്ങനെ സംയോജിപ്പിക്കാമെന്ന പരീക്ഷണ മായിരുന്നു അദ്ദേഹം തുടർന്ന് നടത്തിയത്.

**1.പുൽത്തൈലം**

പുൽത്തൈലം നിർമ്മാണത്തിനായി സ്റ്റീം ബോയിലർ പ്ലാന്റ് സ്ഥാപിച്ചുകൊണ്ട് പുൽത്തൈലം നിർമ്മാണ യൂണിറ്റ് ആരംഭിച്ചു. കണ്ണൂരിലെ അന്നത്തെ പാറക്കോടൻ ഏജൻസീസ് ആയിരുന്നു പുൽത്തൈലത്തിന്റെ പ്രധാന ആവശ്യക്കാർ.

**2. കൊറൂസ് പൗഡർ**

വൈറ്റമിൻ അഭാവത്താൽ അക്കാലത്ത് പടർന്നിരുന്ന ചൊറി, ചിരങ്ങ് എന്നിവയ്ക്ക് പ്രതിവിധിയായി വിപണി കൈയ്യടക്കിയ മരുന്നായിരുന്നു 'കൊറുസ് പൗഡർ'

ഒറിജിനൽ ചന്ദനത്തൈലത്തിൽ രാസ സംയുക്തങ്ങൾ ചേർത്താണത്രേ ഇതിന്റെ നിർമ്മാണം. സംയുക്ത സൂത്രവാക്യം പ്രഭുവിനും പിൽക്കാലത്ത് മക്കൾക്കും മാത്രമറിയാവുന്ന വ്യവസായിക രഹസ്യമാണെന്നാണറിവ്.

**3. പ്രഭൂസ് ഫ്രഞ്ച് പോളീഷ് (Wood Polish)**

പൂനയിൽ നിന്നും വരുത്തുന്ന ഒരു തരം അരക്കും, സ്പിരിറ്റും പിന്നെ ചില രാസചേരുവകളും ചേർത്ത് നിർമ്മിക്കപ്പെട്ടിരുന്ന പ്രഭുസ് ഫ്രഞ്ച് പോളീഷ് ഇന്നും വിപണിയിലുണ്ട്. പോത്തന്നൂരിലെ പ്ലാന്റിൽ നിന്നും പ്രഭുവിന്റെ മകൻ സിദ്ധാർത്ഥ പ്രഭുവാണ് ഉൽപ്പാദകൻ.

**4). പ്രഭുസ് ഇങ്ക്**

**5).ശ്രീശൈല ഇങ്ക്**

ബോൾ പോയിന്റ് പേനകൾ ഇല്ലാതിരുന്ന കാലത്ത്, വിദേശ രാജ്യങ്ങളിലേക്ക് പോലും കയറ്റുമതി ചെയ്തിരുന്നതും, ഗുണമേന്മയുള്ള തുമായ മഷിയെന്ന് പേരെടുത്ത ഉത്പന്നമായിരുന്നു പ്രഭൂസ് ഇങ്ക് അഥവാ ശ്രീശൈലം ഇങ്ക് എന്നിവ. ആകർഷകമായ കുപ്പികളിൽ നിറച്ച്, ലേബൽ പതിച്ച്, പായ്ക്ക് ചെയ്തിരുന്ന മഷി ക്കുപ്പികൾ തൃശൂർ ഒല്ലൂരിൽ നിന്നും ആദ്യകാലങ്ങളിൽ കൊണ്ടു വന്നിരുന്ന പ്രത്യേക മരപ്പെട്ടികളിലാക്കി യായിരുന്നു ബോംബെയ്ക്ക് തിക്കോടിയിൽ നിന്നും തീവണ്ടി മാർഗ്ഗം അത് അയച്ചിരുന്നത്. കേരളത്തിലെ പ്രാദേശിക വിപണി പൂർണ്ണമായും പ്രഭുവിന് സ്വന്തമായിരുന്നുവെന്നതും നമ്മൾ അറിഞ്ഞിരിക്കേണ്ട വസ്തുത തന്നെയാണ്. മഷി നിർമ്മാണത്തിനാവശ്യമായ ഡൈ, നേർപ്പിച്ച സർഫ്യൂറിക്ക് ആസിഡ്, ഹൈഡ്രോക്ലോറിക്ക് ആസിഡ്, ഗ്ലിസറിൻ എന്നിവയും കന്നാസുകണക്കിന് പൂനെയിൽ വരുത്തുകയായിരുന്നു.

**6). പ്രഭൂസ് ദന്തധാവന ചൂർണ്ണം**

**7) പ്രഭൂസ് ലിക്യുഡ് സോപ്പ് , ഹാൻഡ് സാനിറ്റൈസർ, ബാത്ത് സോപ്പ്**

അത്ഭുതത്തോടെയാണ് കേട്ടതെന്തിലും മദ്രാസ് പ്രസിഡൻസിയിലും,

ബ്രിട്ടിഷ് ഇന്ത്യയിൽ മുഴുവനായും വിപണിമൂല്യമുണ്ടായിരുന്ന ഉത്പന്ന മായിരുന്നത്രേ ലിക്യുഡ് സോപ്പ്.

**8) പാക്കേജിംഗ് യൂണിറ്റും മീറാ പ്രിന്റിംഗ് യൂണിറ്റും**

ശ്രീശൈലം വ്യവസായ കേന്ദ്രത്തിലെ വിവിധ ഉൽപ്പന്നങ്ങളുടെ പാക്കിംഗ് ആവശ്യങ്ങൾക്കായുള്ള പെട്ടികൾ നിർമിക്കുന്നതിനായും, ലേബലുകൾ അച്ചടിക്കാനായും മർട്ടികളർ പ്രസ്സും ശ്രീശൈലത്തുണ്ടായിരുന്നു. വളരെ അപൂർവ്വമായിരുന്നു അക്കാലത്ത് മൾട്ടികളർ പ്രസ്സുകൾ ഇവിടെ പുറമെ നിന്നുള്ള പുസ്തക പ്രസാധകരുടെ പുസ്തകങ്ങളും അച്ചടിപ്പിച്ചിരുന്നു.

**10) ധാന്യങ്ങൾ പൊടിക്കാനായി മില്ലുകൾ**

**11) ചിരട്ടപ്പൊടി കൊണ്ടുള്ള മൈക്കാ നിർമ്മാണം** തുടങ്ങി പതിനഞ്ചോളം ചെറുകിട വ്യവസായ യൂണിറ്റുകളുടെ കേന്ദ്രമായിരുന്നു പ്രഭുവിന്റെ ശ്രീശൈല വ്യവസായ കേന്ദ്രം. വ്യത്യസ്ത യൂണിറ്റുകളികളിലായി 200-250 ഓളം തൊഴിലാളികൾ തൊഴിലെടുത്തിരുന്നെന്നാണ് അറിവ്.

1946 ഏപ്രിൽ 8-ാംനു ശ്രീ.പ്രഭു ശ്രീശൈല എസ്റ്റേറ്റിന്റെ വളരെ കുറച്ച് ഭാഗം വസ്തു മദ്രാസ് അഡയാറിലെ ഡോ. സി.രാമ കമ്മത്ത് എന്നവർക്ക് പണയപ്പെടുത്തി 27,000 രൂപ വായ്പ വാങ്ങുകയും വ്യവസായ യൂണിറ്റുകൾ വിപുലപ്പെടുത്തുകയും ഉണ്ടായി.

ശ്രീശൈല വ്യവസായ കേന്ദ്രത്തിലേക്ക് പ്രത്യേകം ട്രാൻസ്ഫോമറും, ആ ട്രാൻസ്ഫോമറിൽ നിന്നും വിവിധ വ്യവസായ യൂണിറ്റുകളിലേക്ക് വൈദ്യുതി എത്തിക്കാൻ പ്രത്യേകം പവ്വർ ഹൗസുമൊക്കെയായി തികച്ചും ആധുനികമായിരുന്നു ശ്രീശൈല. പരേതനായ ശ്രീ. കണിയാങ്കണ്ടി ശങ്കരൻ നായർ(മൂടാടി)ആയിരുന്നു ചിഫ് മെക്കാനിക്കും പവ്വർ ഹൗസ് ചുമതല ക്കാരനും.

പരേതനായ ശ്രീ.മേനക്കാട്ടിൽ കൃഷ്ണൻ നായർ തൊഴിലാളികളുടെ സൂപ്പർവൈസറായിരുന്നു ശ്രീ.ശങ്കരൻ നായർ തിക്കോടി, പരേതനായ ശ്രീ. കല്ലെടുത്ത് ഭാസ്കരൻ (കേരളാ പോലീസ്) ഉൾപ്പെടെ നമ്മുടെ നാട്ടുകാരായ നിരവധി പേർ പ്രഭുവിന്റെ വിവിധ സ്ഥാപനങ്ങളിൽ തൊഴിലെടുത്ത വരായിരുന്നു.

പ്രഭുവിന്റെ മൂത്ത മകൻ ബി.പ്രേമാനന്ദ് വ്യവസായ കേന്ദ്രത്തിന്റെ നടത്തിപ്പ് ചുമതലക്കാരനും, നിലമ്പൂർ കോവിലകം കുടുംബാംഗമായിരുന്ന ശ്രീ.രാമദാസ് ചീഫ് എക്കൗണ്ടന്റുമായിരുന്നു.

**ശ്രീശൈല റസിഡൻഷ്യൽ എൽ.പി.സ്ക്കൂൾ .**

ഉന്നത നിലവാരം പുലർത്തിയിരുന്നതും, ഹോസ്റ്റൽ സൗകര്യത്തോടു കൂടിയതുമായ ഒരു റസിഡൽഷ്യൽ എൽ.പി. സ്ക്കൂളും ശ്രീശൈലയിലുണ്ടായിരുന്നു. പ്രഭുവിന്റെ ഭാര്യാ സഹോദരി രാജീവി ടീച്ചർക്കായിരുന്നു സ്ക്കൂൾ ചുമതല.

ചുറ്റുമതിലും വലിയ ഗെയിറ്റുമുണ്ടായിരുന്നു. ഗെയിറ്റിൽ ഇന്റർകോം സൗകര്യമുള്ള കാവൽപ്പുരയിലെ ഗെയിറ്റ്കീപ്പറുടെ മേശപ്പുറത്തെ ഫോൺ (പഴയ രൂപം.. @ സംസാരിക്കാനും, കേൾക്കാനും പ്രത്യേകം പ്രത്യേകം ഉപകരണത്തോട് കൂടിയത്) അന്നത്തെക്കാലത്തെ ഒരത്ഭുതവസ്തു വായിരുന്നു. വിശാലമായ ചവിട്ടുപടികൾക്ക് ഇരുവശവും വെള്ളിയിൽ തീർത്ത ബുദ്ധപ്രതിമകൾ പോലുള്ള രൂപങ്ങൾ വിവിധയിനം പൂച്ചെടികൾക്കിടയിൽ തലയുയർത്തി നിൽക്കുന്നു.. ചവിട്ടുപടിയോടു

കൂടിയ നടവഴി നീണ്ടു ചെല്ലുന്നത് വിശാലമായി പടർന്ന് വളർന്ന ദേവദാരു വൃക്ഷത്തണലിലേക്കും അഷ്ടകോൺ ബിൽഡിംഗിലേക്കുമാണ് (8 കോണുകളുള്ള കെട്ടിടം). അതിന്റെ നടുക്കായുള്ള കണ്ണാടിക്കൂട്ടിൽ സ്വാമി ശ്രീരാമകൃഷ്ണ പരമഹംസർ യോഗമുദ്രയിൽ ഇരിക്കുന്ന വലിയ പ്രതിമ .

പിന്നെ ബ്രിട്ടിഷ് മലബാറിലെതന്നെ ആദ്യത്തെ മ്യൂസിയം എന്ന് വിശേഷിപ്പിക്കാവുന്ന വിപുലമായ ശേഖരണങ്ങളുള്ള കെട്ടിടം. അവിടെ സ്റ്റഫ് ചെയ്ത് സൂക്ഷിച്ച വിവിധ വർണ്ണച്ചിറകുകളുള്ള അനേകം ചിത്രശലഭങ്ങൾ, നാണയങ്ങൾ, സ്റ്റാമ്പുകൾ, വാച്ചുകൾ, വിവിധ ഉപകരണങ്ങൾ., വർക്കിംഗ് മോഡലുകൾ എന്നിവയും അവയെയൊക്കെ വിശദീകരിച്ചു കൊടുക്കാൻ ചുമതലക്കാരും ഉണ്ടായിരുന്നു. കേരളത്തിന്റെ വിവിധ ഭാഗങ്ങളിലെ സ്ക്കൂളുകളിൽ നിന്നും കുട്ടികൾ പ്രഭുവിന്റെ കാലം മുതൽ തന്നെ നിത്യ സന്ദർശകരായിരുന്നു. ശ്രീശൈലയിലെ മ്യൂസിയവും, കടലൂർ ലൈറ്റ് ഹൗസുമായിരുന്നു അക്കാലത്തെ സ്ക്കൂൾ വിനോദയാത്രാകേന്ദ്രങ്ങൾ. ശ്രീശൈലയിൽ നിന്ന് നോക്കിയാൽ കടലിന്റെ പശ്ചാത്തലത്തിൽ ഉയർന്ന് നിൽക്കുന്ന ലൈറ്റ് ഹൗസിന്റെയും, ഓടോക്കുന്നിന്റെയും അഭൗമ സൗന്ദര്യം ആസ്വദിക്കാം...

വൃത്തിയുള്ള കാന്റീനും സസ്യഭക്ഷണശാലയും അതിഥികൾക്കും, തൊഴിലാളികൾക്കും സൗജന്യ നിരക്കിൽ ഭക്ഷണം നൽകാനായി പ്രവർത്തിച്ചിരുന്നു.

അങ്ങനെവളരെ വിപുലമായി പ്രവർത്തിച്ചു പോന്ന ശ്രീശൈല വ്യവസായ കേന്ദ്രത്തിലും തൊഴിലാളി സമരങ്ങൾ രണ്ട് ഘട്ടങ്ങളിലായി ഉണ്ടായതായാണ് അറിവ്. സമരം കാരണം മെച്ചപ്പെട്ട തൊഴിൽ സാഹചര്യങ്ങൾക്കായോ, ശമ്പള വർദ്ധനവിനോ, കൃത്യമായ ശമ്പളം ലഭിക്കുന്നതിനു വേണ്ടിയോ ആയിരുന്നിരിക്കാം. ഒന്നാം ഘട്ട സമരം പ്രശ്നങ്ങളില്ലാതെ അവസാനിച്ചപ്പോൾ രണ്ടാഘട്ട സമരം കൂടുതൽ ശക്തമായിരുന്നത്രേ. സമരത്തിന്റെ രാഷ്ട്രീയമെന്തായിരുന്നാലും ശ്രീശൈലയെ വ്യവസായ സ്ഥാപനങ്ങളുടെ എന്നന്നേക്കുമായുള്ള അവസാനമായിരുന്നു സമരത്തിന്റെ പരിണതി. ശ്രീ.കെ.ബി.പ്രഭു തന്റെ വ്യവസായ യൂണിറ്റുകൾ അടച്ചു പൂട്ടി. സ്വിറ്റ്സർലണ്ടിലെ ഏതോ വാച്ച് കമ്പനിയുമായി നടന്നു കൊണ്ടിരുന്ന വാച്ച് നിർമ്മാണ കരാർ ചർച്ചകൾ നിർത്തിവെച്ചു. 1967 അവസാനത്തിൽ ശ്രീശൈലം വ്യവസായ കേന്ദ്രം അടച്ചുപൂട്ടി. ശ്രീ.കെ.ബി.പ്രഭുവും കുടുംബവും കോയമ്പത്തൂരിനടുത്ത് മുമ്പ് സൂചിപ്പിച്ച തന്റെ സുഹൃത്തും, വ്യവസായ പ്രമുഖനുമായ ജി.ഡി. നായിഡുവിന്റെ (ഗോപാൽസ്വാമി ദൈരൈസ്വാമി നായിഡു) അടുക്കലേക്ക് പോയി.

1968 ൽ തൊഴിലാളികൾക്കും, മറ്റ് ഏജൻസികൾക്കും കുടിശ്ശികയായ ശമ്പളവും മറ്റ് ബാധ്യതകളും (ഏകദേശം 45,000/ രൂപ) മുഴുവൻ കൊടുത്തുതീർത്തുവെന്നാണ് അറിവ്.

നാടിന്റെ മുഖഛായ മാറ്റാൻ പ്രാപ്തമായ ഒരു വ്യവസായ കേന്ദ്രം വളർച്ചപൂർത്തിയാവാതെ നശിച്ചു. ശ്രീശൈലയിലെ ദേവദാരു മരം ഉണങ്ങി ക്കരിഞ്ഞു.

1971 ൽ ശ്രീശൈലയെ മൂന്നായി വെട്ടിമുറിച്ചു. 90 ഏക്കർ സായിബാബ സേവാ സമിതി കേരള ഘടകത്തിനും, 10 ഏക്കർ എഫ്.എം.ആർ ഇന്ത്യാ

ഘലടകത്തിനും, 13 ഏക്കർ കെൽട്രോൺ യൂണിറ്റിനും സൗജന്യമായി പ്രഭുവിന്റെ കുടുംബത്താൽ നൽകപ്പെട്ടു. ബാക്കി പലതായി, വീണ്ടും പലതായി.

കാലമെത്ര ശ്രമിച്ചാലും ചില ഓർമ്മകളെ മറവിയുടെ കയത്തിലൊളിപ്പിക്കാൻ കാലത്തിന് കഴിയില്ലല്ലോ! അതുകൊണ്ടാവാം പലരുടെയും ഓർമ്മകളിൽന 1ന്നുംപ ുറമലക്കുന്ന് 'ശ്രീശൈല'യാക്കിയഅ സാമാന്യ പ്രതിഭയെ, ശ്രീ.കെ.ബി.പ്രഭുവിനെ ഓർമ്മകളിലൂടെ വീണ്ടെടുത്തതും.

ശ്രീ.കെ.ബി.പ്രഭു.., രോഹിണി പ്രഭു എന്നിവരുടെ മക്കളാണ് ശ്രീ.ബസവ പ്രേമാനന്ദൻ (ലോകമറിയപ്പെടുന്ന യുക്തിവാദിയും സ്വന്തം ജീവൻപോലും പണയപ്പെടുത്തി അന്ധവിശ്വാസങ്ങൾക്ക് സന്ധിയില്ലാതെ ജീവിതകാലം പൊരുതുകയും ചെയ്ത ബി.പ്രേമാനന്ദൻ)

ശ്രീ. ദയാനന്ദ്
ശ്രീമതി മീര പുണ്ഡരിക റാവു
ശ്രീമതി ഡോ. സുശീല ബദാമി
ശ്രീ സിദ്ധാർത്ഥ്
ശ്രീമതി ഡോ. മായ ജോസ് എന്നിവർ.

# ഭൂമിയുടെ തെക്കെയറ്റത്ത്

### ഭാഗം 1 (തുടർച്ച)

## ഫുട്ബോളിന്റെ നാട്ടിൽ

ഡോ. ആശ ജയകുമാർ

## മുകളിലാകാശം, ചുറ്റും സമുദ്രം !

**ജനുവരി 20, 2020 തിങ്കൾ**

*ദേവകന്യക സൂര്യതംബുരു മീട്ടുന്നൂ*
*സ്നേഹകോകിലം ഗായത്രീമന്ത്രം ചൊല്ലുന്നു*
*മഞ്ഞളാടുന്ന പൊൻവെയിൽ*
*മഞ്ഞുകോടിയുടുക്കുന്നു*
*വിണ്ണിൽ മേയുന്ന വെൺമുകിൽ*
*വെള്ളച്ചാമരം വീശുന്നു*
*ദേവകന്യക സൂര്യതംബുരു മീട്ടുന്നൂ...*

രാവിലെ ഉണർന്ന് കപ്പലിന്റെ ബാൽക്കണിയിൽ പോയി സൂര്യനേയും മേഘങ്ങളേയും കണ്ടപ്പോൾ ഗിരീഷ് പുത്തഞ്ചേരി യുടെ മനോഹരമായ വരികളാണ് മനസ്സിലേക്ക് കടന്നുവന്നത് ! ഞങ്ങളുടെ കപ്പൽ അധികം തിരകളൊന്നുമില്ലാത്ത, ശാന്തമായ കടലിലൂടെ സാമാന്യം നല്ല വേഗതയിൽ പൊയ്ക്കൊണ്ടിരിക്കുകയാണ്. ഞങ്ങൾ രണ്ടുപേരും 6 മണിയോടെ ലിഫ്റ്റിൽ 14-ാം ഡെക്കിലെ ഓഷ്യൻവ്യൂ റസ്റ്ററന്റിലേക്കുപോയി. ഓരോ കപ്പ് ചൂടു ചായ കുടിച്ചു. 14th deck - ൽ ജോഗ്ഗിംഗ് ട്രാക്ക് ഉണ്ടെന്ന് ഇന്നലെ വൈകീട്ട് കണ്ടുപിടിച്ചിരുന്നു. ഈ വെളുപ്പാൻ കാലത്തും ഷൂവണിഞ്ഞ്, ട്രാക്ക് സൂട്ട് ധരിച്ച് പലരും അവിടെ നടക്കാനും ഓടാനും എത്തിയിരുന്നു. ഞങ്ങളും പത്ത് റൗണ്ട് നടന്നു (2 കി.മീ). അബ്ദുൾ ഖാദർ സാറും ഞങ്ങളോടൊപ്പം കൂടി. തോമാച്ചനും റോസമ്മച്ചേച്ചിയും കപ്പലിലെ കോറിഡോറുകളിലൂടെ നടക്കുന്നതു കണ്ടിരുന്നു. ജോസങ്കിളും ലാലമ്മച്ചേച്ചിയും മനസ്സുമടുത്ത് ദുബായിലേക്ക് തന്നെ തിരിച്ചുപോകാൻ തീരുമാനിച്ചെന്ന് അവർ പറഞ്ഞു.

ഞങ്ങൾ ജപ്പാനിലുള്ള അശ്വിനോടും കുടുംബത്തോടും സംസാരിച്ചു. അപരിചിതമായ ഞങ്ങളുടെ മുറി കണ്ടയുടനെ എന്റെ പുന്നാര കൊച്ചുമകൾ, രണ്ടുവയസ്സുകാരി ചോദിച്ചു "നിങ്ങൾ ആരുടെ റൂമിലാ നിൽക്കുന്നതെന്ന് !"

കുളി കഴിഞ്ഞ് കോണ്ടിനെന്റൽ ബ്രേക്ക്ഫാസ്റ്റ് കഴിക്കാൻ പോയി. വിഭവസമൃദ്ധമായിരുന്നു പ്രാതൽ. ലോകത്തിലെ 60 രാജ്യങ്ങളിൽ നിന്നെത്തിയവർ കപ്പലിലുണ്ടായിരുന്നു. എല്ലാവർക്കും ഇഷ്ടപ്പെട്ട

എന്തെങ്കിലുമൊക്കെ അക്കൂട്ടത്തിലുണ്ടാകുമെന്നുറപ്പ്. പലതരം ബ്രെഡ്ഡുകൾ, ജാം, വെണ്ണ, ബേക്കൺ, മുട്ടയുടെ പല അവതാരങ്ങൾ, മത്സ്യമാംസാദികൾ, സലാഡ്, മുളപ്പിച്ച ധാന്യങ്ങൾ, പലതരം പഴങ്ങൾ, ഡ്രൈ ഫ്രൂട്ട്സ്, ഓട്ട്സ് മീൽ, പൊടിയരിക്കഞ്ഞി പോലെ അരിഭക്ഷണങ്ങളും, ചോളം പൊടിച്ചതും കൂട്ടി തയ്യാറാക്കിയ ഗ്രിറ്റ്സ് എന്നിവ ഏതുവേണമെങ്കിലും എടുത്തുകഴിക്കാം.

ഭക്ഷണശാലയുടെ കവാടത്തിൽ സുന്ദരിയായ ചെറുപ്പക്കാരി കാവൽ നിൽപ്പുണ്ട്, നമ്മുടെ കൈയിൽ സാനിറ്റൈസർ ഒഴിച്ചുതരാൻ ആ സമയത്തുതന്നെ ചൈനയിൽ കൊറോണ വൈറസ് താണ്ഡവം തുടങ്ങിക്കഴിഞ്ഞിരുന്നു. കൊറോണ മാത്രമല്ല, പലതരം അസുഖങ്ങളുള്ളവർ 2500-ഓളം വരുന്ന യാത്രക്കാരിലും 1500-ഓളം വരുന്ന ജീവനക്കാരിലും ഉണ്ടായിരിക്കാം. ഭക്ഷണം കഴിക്കാൻ പോയപ്പോൾ ഞങ്ങളുടെ ഗ്രൂപ്പിലെ പലരേയും കണ്ടു. എല്ലാവരുടേയും മുഖത്ത് സന്തോഷവും ഉത്സാഹവും.

രാവിലെ 10 മണിക്ക് Eclipse തീയറ്ററിൽ Beyond the Podium Enrichment seriesൽ തിമിംഗലങ്ങളെപ്പറ്റി ഒരു talk ഉണ്ടെന്ന് ന്യൂസ് ലെറ്ററിലുണ്ടായിരുന്നു. പത്തുമണിയാകാൻ ഇനിയും സമയമുണ്ട്. ഞാനും ജയകുമാറും കൂടി കപ്പലിന്റെ രണ്ടാമത്തെ ഡെക്ക് മുതൽ explore ചെയ്യാൻ തീരുമാനിച്ചു. ഓരോ ദിവസവും ഒന്നുരണ്ടുഡെക്കുകൾ വീതം നടന്നുകാണുക - അത് നല്ലൊരു വ്യായാമവുമായിരിക്കും എന്നു ഞങ്ങൾ കരുതി.

കപ്പലിന്റെ രണ്ടാം ഡെക്കിൽ പ്രധാനമായും മെഡിക്കൽ സെന്ററാണ് ഉണ്ടായിരുന്നത്. പിന്നെ കപ്പലിലെ 'ശുചിത്വ മിഷൻ' കാരുടെ മുറികളും, അവരുപയോഗിക്കുന്ന സാമഗ്രികളും. ഞങ്ങളെ ആ ഫ്ളോറിൽ കണ്ടപ്പോൾ ഒരാൾ ഓടിവന്ന് ഞങ്ങൾക്ക് എന്ത് മെഡിക്കൽ ഹെൽപ്പാണ് വേണ്ടതെന്ന് ചോദിച്ചു. ഞങ്ങൾ കപ്പലിനകത്തെ കാഴ്ച കാണാൻ വന്നവരാണെന്ന് പറഞ്ഞപ്പോൾ അയാൾക്ക് സമാധാനമായി.

മൂന്നാം നിലയിൽ Cellar Masters എന്ന ബാർ കണ്ടു. ലെതറിൽ പൊതിഞ്ഞ ഉയരമുള്ള കസേരകൾ. ധാരാളം വൈൻ കുപ്പികളും, വൈൻ നിറച്ച ബാരലുകളും (ഒരു 'effect' കിട്ടാൻ) നിരത്തിവച്ചിരിക്കുന്നു. ചുവരുകളിൽ മനോഹരമായ പെയിന്റിംഗ്സ്, ഭംഗിയുള്ള കലാരൂപങ്ങൾ.

ലിഫ്റ്റിൽ 6-ാം നിലയിൽ നിന്നും രണ്ടാം നിലയിലേക്ക് വരുമ്പോൾ അത്ഭുതപ്പെടുത്തുന്ന ഒരു കാഴ്ച കണ്ടു. വലിയൊരു ഗോളത്തിനകത്ത് തഴച്ചുവളരുന്ന ഒരു മരം ! ഈ ഗോളത്തെ ലിഫ്റ്റുകൾക്കിടയിൽ നിന്നും നടുവിലേക്ക് വളഞ്ഞുനിൽക്കുന്ന ലോഹ പില്ലറുകൾ താങ്ങിനിർത്തിയിരിക്കുന്നു. ഒരു ഫ്ളോറിലെ ലൈബ്രറിയും ഭൂഗോളവും ലിഫ്റ്റിൽ സഞ്ചരിക്കുമ്പോൾ കണ്ടു.

രാവിലെ 9.50ന് ഞങ്ങൾ എക്ലിപ്സ് തീയറ്റർ കണ്ടുപിടി ക്കാൻ 4-ാം നിലയിലെ കാസിനോയിലൂടെ നടന്നു. യു. എസ്സിലെ Las Vegas -ൽ കണ്ടതുപോലെ കാസിനോയിൽ ബഹുവർണ്ണ ങ്ങൾ വാരിവിതറുന്ന ഗാംബ്ലിംഗ് മെഷീനുകൾ. ഈ സമയത്ത് ആരും അവിടെ കളിക്കാൻ എത്തിയിട്ടില്ല.

എക്ലിപ്സ് തീയറ്ററിലേക്ക് 4-ാം നിലയിൽ നിന്നും 5-ാം നിലയിൽ നിന്നും പ്രവേശനമുണ്ട്. തിയറ്ററിലെ വിശാലമായ സ്റ്റേജും ഏതാണ്ട് ആയിരം പേർക്ക് ഇരിക്കാവുന്ന ഇരിപ്പിടങ്ങ ളും കണ്ട് ഞങ്ങൾ അത്ഭുതപ്പെട്ടു. ബാൽക്കണിയുമുണ്ട്, ബാറുമുണ്ട്. ഇഷ്ടമുള്ള പാനീയം ഓർഡർ ചെയ്ത് (കാശു കൊടുക്കണം) സീറ്റിൽ പോയിരുന്നാൽ വെയ്റ്റർ അവിടെയെത്തിച്ചുകൊടുക്കും.

സീലിയ ഗാർലാന്റ് എന്ന നാച്ചുറലിസ്റ്റ് ആണ് പവർ പോ യിന്റിന്റെ സഹായത്തോടെ തിമിംഗലങ്ങളെപ്പറ്റി സുന്ദരമായ, പുതിയ അറിവുകൾ നൽകിയ ക്ലാസ്സെടുത്തത്. 12 മണിക്ക് സെലി ബ്രിറ്റി സെൻട്രൽ എന്ന കുഞ്ഞൻ തീയറ്ററിൽ, ലോകത്തെ പല രാജ്യങ്ങളി ലേക്കും സെലിബ്രിറ്റി ഗ്രൂപ്പ് നടത്തുന്ന ഉല്ലാസയാത്ര കളെപ്പറ്റി show ഉണ്ടായിരുന്നു - സിഡ്നി, സിംഗപ്പൂർ, ചിലെ, ജപ്പാൻ...

ഉച്ചയ്ക്ക് $14^{th}$ deckലെ റസ്റ്ററന്റിൽ നിന്നുമാണ് ഭക്ഷണം കഴിച്ചത്. Moonlight Sonata എന്ന അതിമനോഹരമായ ഭക്ഷണ ശാലയിൽ, നമുക്കിഷ്ടമുള്ള ഭക്ഷണം മെനു കാർഡിൽ നോക്കി ഓർഡർ ചെയ്തുകഴിക്കാവുന്നതാണെന്ന് നിജോ പറഞ്ഞിരു ന്നു. പക്ഷെ അവിടെ vegetarian ഭക്ഷണം ഒന്നുമില്ലെന്ന് മനസ്സി ലായതുകൊണ്ട് ഞങ്ങളും കിണിമാമനും ഭാര്യയും എല്ലാ ദിവസവും 'ഓഷ്യൻ വ്യൂ' കഫേയിൽ നിന്നാണ് ഭക്ഷണം കഴിച്ചത്.

ഇന്ത്യൻ സെക്ഷനിൽ റൈസ്, വഴുതനങ്ങയും കോളി ഫ്ളവറും ചേർത്ത കറി, പാലക്ക്, രാജ്മ എന്നിവയുടെ കറികൾ, സലാഡ്, ഡിസർട്ട് എന്നിവയൊക്കെയുണ്ടായിരുന്നു. ഏഷ്യൻ കൗണ്ടറിൽ തൈരും, നാരങ്ങ അച്ചാറും, മാങ്ങ അച്ചാറുമുണ്ടായിരുന്നു. (ചില ദിവസങ്ങളിൽ veg soup-ഉം ഉണ്ടായിരുന്നു.)

ഉച്ചയ്ക്ക് ഒരു മണിക്ക് 15-ാമത്തെ ഡെക്കിൽ 'ഹോളിവു ഡ് ഹോട്ട് ഗ്ലാസ്സ് ക്ലാസ്സസ്' ഉണ്ടെന്ന് ന്യൂസ് ലെറ്ററിൽ കണ്ടിരുന്നു. അതെന്താണെന്നറിയാൻ ഞങ്ങൾ അങ്ങോട്ടുപോയി. കപ്പലിലെ പല ഡെക്കുകളിൽ ഒരേ സമയം പല പരിപാടികളും കളികളും നടക്കുന്നുണ്ടായിരുന്നു. ഡാൻസ് ക്ലാസ്സ്, വെടി വച്ച് ബലൂൺ പൊട്ടിക്കൽ, വയലിൻ വാദ്യം, പേപ്പർ റോക്കറ്റ് നിർമ്മിച്ച് എറിയൽ... ഓരോരുത്തരും അവരവരുടെ അഭിരുചി അനുസരി ച്ച് പരിപാടി കാണാൻ പോയി.

**ഗ്ലാസ്സ് നിർമ്മാണം**

സ്കൂളിൽ പഠിക്കുമ്പോൾ കളമശ്ശേരിയിലെ ഗ്ലാസ്സ് ഫാക്ടറി

യിലും, പിന്നെ യു.എസ്. എ.യിലെ കോണിംഗ് മ്യൂസിയത്തിലും വെനീസിലെ മുറാനോയിലും ഗ്ലാസ്സ് നിർമ്മാണവും ഗ്ലാസ്സിൽ പലതരം സുന്ദരമായ വസ്തുക്കൾ നിർമ്മിക്കുന്നതും കണ്ടിട്ടുണ്ട്. ഇതെന്താണെന്നറിയാനുള്ള ആകാംക്ഷയാണ് ഞങ്ങളെ അവിടെയെത്തിച്ചത്.

ചെറിയൊരു മേശപ്പുറത്ത് ഗ്ലാസ്സുകൊണ്ടു നിർമ്മിച്ച പൂക്കൾ, ജഗ്ഗ്, ഫ്ളവർവെയ്സ്, പേപ്പർ വെയ്റ്റ്, ആഷ്ട്രേ തുടങ്ങി 8 - 10 വസ്തുക്കൾ (മോഡലുകൾ) പ്രദർശിപ്പിച്ചിട്ടുണ്ട്. ഇവയിൽ ഏതുതരം വേണമെങ്കിലും ക്ലാസ്സെടുക്കുന്നവരുടെ സഹായത്തോടെ നമുക്ക് നിർമ്മിക്കാം. കുറച്ച് യു.എസ്. ഡോളർ ചിലവാക്കണമെന്നേയുള്ളു. ഏതോ നാട്ടിൽ നിന്നും വന്ന മദാമ്മ പല തരം നിറങ്ങളുള്ള പേപ്പർ വെയ്റ്റ് നിർമ്മിക്കുന്നത് കണ്ടു. ഉരുകിയ ഗ്ലാസ്സ്, മദാമ്മയ്ക്കിഷ്ടമുള്ള കളറുകളുള്ള കൽപ്പൊടികളിൽ മുക്കിയെടുത്ത് വീണ്ടും ചൂടാക്കി. മദാമ്മ സന്തോഷത്തോടെ, അഭിമാനത്തോടെ താൻ നിർമ്മിച്ച പേപ്പർ വെയ്റ്റും കൊണ്ട് സ്ഥലം വിട്ടു. പാവം ഭർത്താവ് ഇതൊക്കെ ഷൂട്ട് ചെയ്യുന്നുണ്ടായിരുന്നു !

ഉച്ചയ്ക്ക് കുറച്ചുസമയം വിശ്രമിച്ചു. വൈകീട്ട് ചായ കുടി കഴിഞ്ഞ്, Shore Excursion Deck -ൽ പോയി. ഇനി രണ്ടുദിവസം കൂടി കഴിഞ്ഞാൽ അർജന്റീനയുടെ ഭാഗമായ ഉഷ്വായ എന്ന സ്ഥലത്ത് കപ്പലടുപ്പിക്കും. അവിടത്തെ കാഴ്ചകൾ കാണാൻ കപ്പലുകാർ സൗകര്യമൊരുക്കുന്നുണ്ട്. ഞങ്ങളവിടെയെത്തിയപ്പോൾ മൂന്നു കൗണ്ടറുകളിലും വലിയ ക്യൂ ! വയലിൻ വാദനം കേട്ടു കൊണ്ടുനിൽക്കുകയായിരുന്ന നിജോ ഞങ്ങളെ കണ്ട് ഓടി വന്നു - "സാറേ, ഇവരുടെ പരിപാടി ഭയങ്കര കൊള്ളയാണ്ട്ടാ. ഇതിന്റെ മൂന്നിലൊന്ന് റേറ്റിൽ നമ്മക്ക് അവടത്തെ ലോക്കൽ ആൾക്കാര് അറേഞ്ച് ചെയ്യണ ട്രിപ്പിന് പോകാൻ പറ്റും. ഞാൻ കഴിഞ്ഞ കൊല്ലോം വന്നട്ട്ണ്ടായിരുന്ന് - അങ്ങനെ പോണതാണ് സാറെ ലാഭം" എന്ന്. ശരി, നിജോ പറയണത് പോലെ ആകട്ടെ എന്നു പറഞ്ഞ് ഞങ്ങൾ പിന്തിരിഞ്ഞു.

രാത്രി 7 മണിക്ക് എക്ലിപ്സ് തീയറ്ററിൽ Horizon Bandന്റെ സംഗീതവിരുന്നുണ്ടായിരുന്നു. പരിപാടിയുടെ അവതാരകനും ക്രൂസ് ഡയറക്ടറുമായ Mr. Alejandro (അലഹൻഡ്രോ എന്ന് ഉച്ചാരണം) വളരെ ഊർജ്ജസ്വലനുംത മാശക്കാരനുമായയ ുവാവായിരുന്നു.അ ർജന്റീന യെന്ന മാതൃരാജ്യത്തെപ്പറ്റി പറയുമ്പോൾ അയാൾ വാചാലനാകും. അലഹൻഡ്രോ, കപ്പലിന്റെ ക്യാപ്റ്റൻ മൈക്കേൽ സിംപോറസ്, സ്റ്റാഫ് ക്യാപ്റ്റൻ മോർഫിസ്, ചീഫ് എൻജിനീയർ ജോർജ്ജിയോസ്, ഗസ്റ്റ് റിലേഷൻസ് ഡയറക്ടർ കരോലിന, ഹോട്ടൽ ഡയറക്ടർ ഡാനുറ്റ, ഫുഡ് ആൻഡ് ബവ്റിജസ് ഡയറക്ടർ ഇവാൻ - പിന്നെ എക്സിക്യൂട്ടിവ് ഷെഫ്, റൊളാൻഡോ വെബ്ബ് എന്നിവരെ പരിചയപ്പെടുത്തി. എക്സിക്യൂട്ടിവ് ഷെഫിനാണ് ഏറ്റവും വലിയ കയ്യടികിട്ടിയത്. ആഫ്രിക്കൻ ആനയെപ്പോലിരിക്കുന്ന ജമൈക്കക്കാരനായിരുന്നു അയാൾ. കപ്പലിന്റെ ക്യാപ്റ്റന്റെ കഴിഞ്ഞ 4 തലമുറയിലെ പുരുഷന്മാരും ക്യാപ്റ്റന്മാരായിരുന്നു എന്ന് ക്രൂസ് ഡയറക്ടറും അവതാരകനുമായ അലഹൻഡ്രോ

പറഞ്ഞപ്പോഴും വൻ കരഘോഷം മുഴങ്ങി. മാതൃഭാഷയായ സ്പാനിഷിലും ഇംഗ്ലീഷിലും ഒരുപോലെ സംസാരിക്കാൻ കഴിവുണ്ടായിരുന്നു അലഹൻഡ്രോയ്ക്ക്. അയാൾ ഞങ്ങളുടെ പ്രിയപ്പെട്ട സുഹൃത്തായി മാറി !

പരിചയപ്പെടുത്തൽ കഴിഞ്ഞപ്പോൾ ഹൊറൈസൺ ബാന്റിന്റെ തകർപ്പൻ പ്രകടനം. പാട്ടും ഡാൻസും അതിഗംഭീരം. വെട്ടിത്തിളങ്ങുന്ന തൂവെള്ള പാന്റും ഷർട്ടും ഷൂവും ധരിച്ച ആഫ്രിക്കൻ വംശജരായ മൂന്നു പുരുഷന്മാർ എക്ലിപ്സ് തീയറ്ററിനെ ഇളക്കിമറിച്ചു. ഞങ്ങൾ കപ്പലിൽ സഞ്ചരിച്ചു കൊണ്ടിരിക്കുകയാണെന്ന കാര്യം പോലും മറന്നുപോയി. ഇടയ്ക്ക് കോഡ്ലെസ്സ് മൈക്കും കയ്യിൽ പിടിച്ച് അവർ കാഴ്ചക്കാരുടെ ഇടയിലൂടെ നടന്ന് പലർക്കും ഹസ്തദാനം നൽകി.

ഡിന്നറിന് പോയപ്പോൾ സുമയേയും സക്കറിയ ബാബുവിനേയും കൂട്ടുകിട്ടി. സംസാരിച്ചു തുടങ്ങിയപ്പോഴാണ് അറിഞ്ഞത് സുമ ഫോർട്ട് കൊച്ചിയിൽ ജനിച്ചുവളർന്ന ആളാണെന്ന് ! സുമ, സക്കറിയ, കിണി സാർ, റാണി ച്ചേച്ചി, സുനിൽ, സിസിലി എന്നിവർ കപ്പലിൽ നിന്നും ഒരുക്കുന്ന ടൂറിന്റെ കൂടെ ഉഷ്വായയിൽ പോകാൻ ടിക്കറ്റ് ബുക്ക് ചെയ്തെന്നും അവർ പറഞ്ഞു. ഞങ്ങൾ നിജോയുടെ കൂടെ പോകാനുള്ള തീരുമാനത്തിൽ ഉറച്ചുനിന്നു.

“പത്തുമണിയ്ക്ക് മൂന്നാമത്തെ ഡെക്കില് സൈലന്റ് ഡിസ്ക്കോയണ്ട്, വരണില്ലേ ?” സുമ ചോദിച്ചു. ഡിസ്ക്കോ ഡാൻസ് ചെയ്യാൻ പോകുന്ന എല്ലാവർക്കും ചെവിയിൽ തിരുകാൻ മൈക്രോഫോൺ കൊടുക്കും, പാട്ടും കേൾപ്പിക്കും. അതിനൊത്ത് ചുവടു വെച്ചാൽ മതി. ആർക്കും ഒരു ശല്യവുമില്ല. ദൂരെ നിന്ന് കാണുന്നവർക്ക് തോന്നും അസ്സല് വട്ടാണെന്ന്. ഇതാണ് സൈലന്റ് ഡിസ്ക്കോ... “ഞങ്ങൾ നേരത്തേ ഉറങ്ങുന്ന ആൾക്കാരാ. അതുകൊണ്ട് ഡാൻസ് ചെയ്യാൻ വരുന്നില്ലെ”ന്ന് പറഞ്ഞ് ഞങ്ങൾ മുറിയിലേക്ക് പോയി. ഞങ്ങൾ ഭക്ഷണം കഴിക്കാൻ പോയ സമയത്ത് റെയ്മൺ മുറിയിൽ കയറി വൃത്തിയാക്കി വച്ചിരിക്കുന്നു. ഒരു ചുളിവുപോലുമില്ലാത്ത കിടക്ക വിരിയിൽ കിടക്കാൻ തോന്നിയില്ല ! “കപ്പലിൽ സമയം കളയാൻ എന്തു ചെയ്യും?” എന്നു വിഷമിച്ചിരുന്ന ഞങ്ങൾക്ക്, ഇന്ന് ഒറ്റദിവസം കൊണ്ട് ഉത്തരം കിട്ടി. എന്തൊക്കെ കലാപരിപാടികളാണ് അവർ ഞങ്ങൾക്കുവേണ്ടി ഒരുക്കിവെച്ചിരിക്കുന്നത്! ഇനി നാളെ എന്തൊക്കെ അത്ഭുതങ്ങളായിരിക്കും ഞങ്ങൾ അനുഭവിക്കാൻ പോകുന്നത് എന്നാണ് തലയിണയിലേക്ക് ചായുമ്പോൾ എന്റെ മനസ്സിലുദിച്ച ചിന്ത !

(തുടരും)

# പൂർണ്ണപോളി

ജെ. രമാദേവി, കൊച്ചി

(Prize winning humorous Konkani Article for M.Shanthi Bai memorial endowment instituted by P.B. Athulendranath in connection with Vijaya Dashami celebrations)

വൈരേ തുക്ക തുഗ്ഗേലെ ഗാംവാതു ബദ്‌ലി മെള്ളമു. മാനേജർ ഫ്‌ണ്‌താൽവേ ?

"നാമൂ,ഹോ സമാധാൻ ജല്ലി. ഹേ പട്ടി മെൾത്തകീ നാ ഫ്‌ണുലെക്കില്ലെ."

ഇത്‌ലെദൂറ ട്രാൻസ്‌ഫർ ജാവ്‌നു എത്ത്‌ന മന്നാംതു സൽപ് ഭയ്യ് കർത്താലെ. ജല്ലാരി ഹങ്കാചി ജന് ചാംഗ് അസ്സ്ചി. ഹ്ള്ളി ഫ്ള്ള്യാരീയ് സ്നേഹു അശ്ശില്ലി ജന്ത്. ട്രാൻസ്‌ഫർ ഫ്ണു ഐക്കില്ലെ കൂട്‌ലെ "ഓ, സർവ്ത്ത അസ്സ്‌വേ? അംവ്ക്ക ചാം സഹായുമെൾത്ത അശ്ശില്ലൊ." ഫ്‌ണു മസ്ത് ജത്ത് സംഗല്ലി ജല്ലി.

സൽപ് ദിശ്ശീനി ഹങ്കസുകൂനു സൊഡ്‌ത്‌ലി ഇശ്ശിസംഗ്‌ലെ മാനേജരാത്. ഒട്ടുകാമ് കർത്തില്ലിയി കസ്റ്റമേർസേയി ലൈനാരി റബ്ബ്‌ല്യാംചി തംഗേലെ ഘർല്യാക് ഏക്‌വേളാ ഖാണാക് ഏവ്ക്ക ഖേംയ്. കെദ്ദാണ വേളു മെൾത്തകീ ഫ്ണു ഹാംവെ മന്നാംതു ലെക്‌ലെ.

ട്രാൻസ്‌ഫർ ഫ്‌ൺതന ഗാംവ് ഥൂകൂനു ബായ്‌ല് പവ്‌ലി. ഘറാ സാമാൻ സ്ഗ്ഗ് ബന്ദൂൻ വൊർച്ചെനക്കവേ? ക്സ്സ്‌ലേയ് പൊണി സോണു ഗെല്യാരി ഫ്‌ണു തീ ധാവ്‌നു ഐല്യ. കശീ ജല്യാരി ബായ്‌ല് പവ്‌ലി ഫ്‌ണു മസ്ത് ജണാക് സന്തോഷു ജല്ലോ.

ഏകു ദീസു റത്തി അംവ്ക്ക ഏക് ഗുജറാത്തീലെ ഘർല്യാക് ഉൾദീലെ. അതിഥി സത്കാരാംന്തു ചാംനാവ് പവ്‌ലി ജണ്ത് ഹന്നി. ഏക് വട്ട്യാംതു ദോനി പന്തു സരി അശ്ശില്ലെ സാധന് ദവ്വർലെ. അംവ്ഗേലി ഉണ്ടി സരി അസ്സ്. കശ്ശി ഖാംവ്ക്ക ഫ്‌ണു അമ്മി ബെസ്‌ലി. തന്നി സംഗീലെ ഹത്താൻ തജ്ജേരി ഏക് ധസ്സായായി ഖേംയ്. തേം ജാവ്‌നു തജ്ജെ ഉംചാരി വൊള്ളെ ഏക് ചിപ്പിട്ട് തൂപ് ഘല്ലൊ ഉംചാരി ദാളി വള്ളി. തേം കല്ലോവ്‌നു ഖാംവ്ക. തംഗേലെ ഏക് പ്രധാന ഖാണ്ത് ഹേ. 'ദാൾഭാട്ടി'. ഗോവാപിട്ടി കല്ലോവ്‌നു ഉണ്ടി കോർനു ഉൾക്കോനു മഗ്ഗീരി ബേയ്ക്ക് കർത്ത്‌ലി തേം ഖെല്ലേലേചി പോട്ട് ഭർലെ. അഭി ചാവൽ, പൂരി, മീഠാ സബ് ബാക്കി ഹൈ ഖാവോ ഖേംയ്തി! ഏക് ഗൊഡ്സാണി കാണുഅമ്മി റബ്ബേയ്‌ലെ പോട്ട് അംവ്ഗേലെ ന്‌വേ.

ലഗ്ഗിച്ചെ ദിസ ഏക് ഘർക്കടെ സക്കണീചി ബ്രേക്ക്ഫാസ്റ്റാക് എയ്യായി ഫ്‌ൺസംഗീലെ ഏകു ബീഹാറി. പ്ലേറ്റാം തു ഏക് ഗിന്തലേയ് ദൊവ്വോർനു ഹാണു ദർവ്വലെ. "ആജ് അപ്കേലിയെ സെപ്ഷ്യൽ ബനായാഹൈ. കിസീനെ ആപ്കൊ ഖിലായാ നഹി ഹോഗാ"(ഹേ ഖാണ തുംവ്ക്കകോണെ ദില്ലേ അസ്സുന്നാ) ഇത്തെ അസ്ത്‌ലെ തേ മോൺ അമ്മി

ലെക്കിലെ. ഗിന്തലാന്തു റാവ്ദദയി വള്ളി. മഗ്ഗീതി ഹള്ളി ഇഡ്യുലി!" അസ്ക്ക ഹാസു ഐലൊ. താഗേലെ മന്ന് ദുഃക്കാറ്നയെ നാവ ഖെവ്ന, ജെവ്ന, അമ്മി സംഗീലെ അംവ്ദഗലെ നിത്യാലൊന്ന് ഷ്ണ, "ഹാ തുമ്മി സന്തത് ഇഡ്യൻ ദേവ!" ദെവെയ് ദോ. പാവം തന്നി ഉത്ത്യലെ കഷ്ട് കള്ളെ

അനേകു ദിവസു ദെൻപാറ ജൊവ്ണാക് ഉർദിഖൈന്നി ഗുജറാത്തിചി. തീണെ നിംവ്ഗീലെ പൂർണപോളി ദകാഗ്ദവ ദവെന് ജായ്ത് ഷ്ളെള്ള. ഫയചി ഗൊറ്സാണി പൂർണപോളി ഷ്ണ, മന്നാഞ്ജല്ലെ ഗങ്ക പവ്ലെ തവ്ളി ജ്യൂസ് ദില്ലെ. സൽപ് വേള്ളു ഖെബ്ർ ഉല്ലൊവ്ന, ബെസ്ലീംചി. ജെവ്ണാ ബെസ്സ്ലി. ആദ്യം പൂർണപോളി വള്ളി സൽപ് വോടി ദടീചി ചപ്പാത്തി മൺകി അസ്സ്. തദജ്ജതീയ് വള്ളെ തൂപ് ദോ ഖെല്ലേലേയ് അർദ് പോട്ട് ഭർലെ. തീ അൻകേയി പൂർണപോളി ഘെവ്ന ഐലി. നക്ക മോൺ സംഗീലെ അമ്മി. ഇത് ഷ്ള്യാരി അനിക് സൽപ്പ് ശീത്ജവോ ചപ്പാത്തിജവോ ഖാംവ്ക്ക നവേമോൺ ലെക്ക്ലെ തന്നി മഗ്ഗീരീയ് സംഗ്തായി ഏകീചിമബൈല്യാ താകതൊണ്ടാരി തൃപ്തിനാ ക്ടേരി ദുധ് ഹാണു ഹേ പൊണി പിയ്യായി ദെവെയ്. ഉഗ്ഗി കാൺഘെവ്ന പില്ലി. നാജല്യാരി ഏദേവേളാനി ഭൂഖ് ലഗ്ത്ലി.

പൊർതുൻ വ്ത്തന അമ്മി സംഗ്ലെ പൂർണപോളി അശ്ശില്ലി ദോനലഗ്ഗി ഖാവ്യാത് അശ്ശില്ലി!!!

# ‘ശിഥിലമാവരുതെ കുടുംബ ബന്ധങ്ങൾ’

പി. രമേഷ് പ്രഭു, കൊച്ചി

ഭാഗം 1

സാമൂഹ്യ നീതിന്യായ വ്യവസ്ഥ പുതിയ ചിത്രമായ ഇന്നത്തെ കാലത്ത് അണുകുടുംബങ്ങൾ വ്യാപിക്കുന്നു. കൂട്ടുകുടുംബങ്ങൾ ചരിത്ര ഏടുകളിൽ ആലേഖനം ചെയ്യപ്പെടുന്നു.

കുടുംബം കാലിടറി വീഴുന്ന കാഴ്ചകൾ പ്രതിദിനം ഏറിവരുന്നു. കല്യാണങ്ങൾ ഇണക്കാൻ അതി കഠിനമെങ്കിലും - വിവാഹമോചനവും വഴിപിരിഞ്ഞ ജീവിതവും സഹജമായി സരളമായി മാറുന്നു. ഇതിനെ കുറിച്ചു പഠനമായി പല കുടുംബങ്ങളുടെ കേസുകൾ തെരഞ്ഞെടുത്തു. ഓരോന്നും പ്രത്യേകതയുണ്ട്. ചിലവ സമാനതകൾ ഏറെ നിറഞ്ഞതുമാണ്.

കുടുംബം വേണമെന്ന് ആഗ്രഹിക്കുന്നവർക്ക് ആദ്യമായി വേണ്ട മിനിമം ഗ്യാരണ്ടികൾ:

1.കുടുംബ ജീവിതം വേണമെന്ന അതിയായ മോഹം ഇരു ഭാഗത്തും ഹൃദയാന്തർ ഭാഗത്തു നിശ്ചലവും സുദൃഢവും ആയി നിലനിൽക്കണം.

2.ഇരു കുടുംബങ്ങളും ഉത്തരവാദിത്തപെട്ടവർ മിനിമം സത്യസന്ധതയും പരസ്പരം പരദൂഷണവും അനാവശ്യമായ ആഗ്രഹ ങ്ങളും , അധികാരങ്ങളും, ആഢ്യത്വവും അടിച്ചേൽപ്പിക്കാത പുതു ജീവിതം തുടങ്ങുന്നവരെ സ്വതന്ത്രമായി വിടുക.

3.പുതുജീവിതം നയിക്കുന്നത് പരസ്പര ബഹുമാനത്തോടെ സ്നേഹ ത്തോടെയും പെരുമാറുക. അതേ പോലെ ഗൗരവത്തോടെ മാനിക്കേണ്ടത് അവരവരുടെ മാതാപിതാക്കൾ ഇല്ലെങ്കിലും ഉണ്ടെങ്കിലും അവരെ നിങ്ങളുടെ സൗന്ദര്യ പിണക്കങ്ങളിലോ സാധാരണ വഴക്കുകളിലോ വലിച്ചിഴച്ച് അപമാന വാക്കുകൾ മൊഴിഞ്ഞ് മനസ്സിനെ മുറിവേൽപ്പിക്കാതെ പ്രത്യേകം നോക്കുക. അത് ഒരു കരുതലാണ് കാരണം ഇനിയുള്ള കാലം അത് ശാന്തമായ പരസ്പര സ്നേഹപരമായ ജീവിതത്തിന് പാരയാവാതെ ശക്തി നല്കും അല്ലായെങ്കിൽ ആ മുറിവ് സ്നേഹബന്ധത്തിൻറ ആഴവും അകൽചയും കൂട്ടും.

4. ജീവിതം ഒന്നേയുള്ളു അത് ജീവിച്ചു തീർക്കാനുള്ളത് കല്യാണം കഴിച്ച നിങ്ങളാണ്.അത് പര സഹസ്രം ബന്ധുമിത്രിദികളുടെയോ അഥവ രജിസ്ട്രാറുടെയോ, ദേവ സന്നിധിയിലോ ആണെങ്കിൽ പോലും വരുന്ന കാലം പരസ്പരം സ്നേഹിച്ചും സഹിച്ചും സഹകരിച്ചും എക്കാലവും മുന്നേറി വിജയിക്കേണ്ടതും തോൽക്കേണ്ടതും നിങ്ങൾ മാത്രമാണ്. ബാക്കിയുള്ളവർ ഒരു പക്ഷേ നിങ്ങൾക്കു താങ്ങായാലും ഇല്ലെങ്കിലും ജീവിതം കൈകാര്യം ചെയ്യാൻ അതായത് സാമ്പത്തികവും ശാരീരികവും ഭൗതികവും ആത്മീയവുമായ മുന്നേറ്റം നിങ്ങളുടെ ശരിയായ ചിന്തയിലും ചർച്ചയിലുടേയും അറിവോടും മാത്രമേ മുന്നേറു.അത് ആ രീതിയിലാണ്

കൊണ്ടു പോകേണ്ടത്. അത് ആരേയും ബോധിപ്പിച്ച് മറച്ചു വെക്കരുത് പരസ്പരം നുണപറയരുത്. തുറന്നു തന്നെ സമയാസമയങ്ങളിൽ പറഞ്ഞു തീർക്കണം. നീട്ടിക്കൊണ്ടു പോവേണ്ട പ്രശ്നങ്ങൾ പരസ്പര ധാരണയോടെ പക്വതയോടെ കൈകാര്യം ചെയ്യണം. വിദഗ്ധ ഉപദേശം വേണ്ടുമ്പോൾ ഇരുവരുടേയും സാന്നിധ്യം തീർച്ചയായും ഉറപ്പിക്കുക. അതിൽ യാതൊരു ഈഗോയും വേണ്ട. കാരണം ഇത് നിങ്ങളെ മാത്രം സംബന്ധിച്ചതായതുകൊണ്ട്.

5.ബന്ധുബലം മിത്രങ്ങൾ എല്ലാം പുതിയതായാലും പഴയതായാലും നിലനിന്നത് പുതിയവ ചേർക്കപ്പെടുന്നതും സമ്പുഷ്ടമാക്കണം സുദൃഢമാക്കി നിലനിർത്തണം പക്ഷേ പരിധിക്കപ്പുറം ഇവർക്കു നിങ്ങളുടെ സ്വകാര്യ ഇണക്കങ്ങൾക്കോ പിണക്കങ്ങൾക്കോ കൈകടത്താനോ തീരുമാനമെടു ക്കാനോ ആവേശവും അധികാരമോ ചുമതലയോ കൊടുക്കരുത്.

6.ഇന്ന് സർവ്വസാധാരണമായി കാണുന്നത് കല്യാണം കഴിഞ്ഞ് ഒരു കുഞ്ഞു ജനിക്കുന്ന കാലയളവിൽ പല പ്രശ്നങ്ങളും തുടങ്ങിയിട്ടുണ്ടാവും. അതിൽ ഇരുവരും ജോലിയുള്ളവരും മാതാപിതാക്കൾ ഉള്ളവരുമാണെങ്കിൽ പിന്നേ പറയേ വേണ്ടാ. കാര്യം നിസ്സാരം വഴക്ക് അതി ഗംഭീരമായി വളരും. പിന്നീടു വഴക്കിനാധാരം ഈ പറഞ്ഞവരായി പരിണമിക്കും. അവരുടെ ഇച്ഛാഭംഗം, അധികാര ദുർവിനിയോഗം ആശ്രിതത്വം പല പ്രശ്നങ്ങൾക്കും കാരണമാകുന്നു. ഇത് പക്വതയോടെ തിരിച്ചറിയുക. വിവേകത്തോടെ വഴി തിരിച്ചു മുന്നേറുക. ബന്ധങ്ങൾ മുറിക്കുക എളുപ്പമാണ്. അത് മികവോടെ മുന്നോട്ടു കൊണ്ടുപോകേണ്ടത് നിങ്ങളിരുവരുടേതായ ധാർമ്മികമായ ചുമതലയാണ്. ഇത് എന്നും മനസ്സിൽ ഉണ്ടാവണം.

7.മാതാപിതാക്കൾ ബന്ധുജനങ്ങൾ നിങ്ങളുടെ സ്വകാര്യമായ ജീവിതത്തിൽ ഉപദേശിക്കുന്നത് ഇടപെടുന്നത് സ്നേഹബന്ധം കടപ്പാട് നിമിത്തമാവാം അതിരു കവിഞ്ഞ് നിങ്ങളിൽ ഈഗോ ക്രിയേറ്റ് ചെയ്ത് രണ്ടു തട്ടിലാവാതേ നിലനിർത്തേണ്ടത് നിങ്ങൾ ഇരുവരും മാത്രമാണ്.

പ്രകൃതിയുടെ ഒരു ഭാഗമാണ് മനുഷ്യ ബന്ധങ്ങൾ.പരിണാമത്തിന് വിധേയത്വമുള്ളവരാണ് മനുഷ്യരാശി.ഈ തത്വം തിരിച്ചറിഞ്ഞ് മനുഷ്യ മനസ് ചഞ്ചലത്വമുള്ളതും അവസരത്തിനൊത്ത് മാറുവാൻ കെല്പുള്ളതും വിവേകത്തോടെ മാറ്റങ്ങൾ ഉൾകൊള്ളാൻ കെല്പുള്ളതുമാണ്. ഈ ഗുണ വിശേഷങ്ങൾ മനുഷ്യന് മൃഗങ്ങളിൽ നിന്നും വ്യത്യസ്തനാക്കുന്നു. കുടുംബം നയിക്കേണ്ടവരിലുണ്ടായിരിക്കേണ്ട ഈ വ്യത്യസതകൾ അറിഞ്ഞിരിക്കുന്നത് നല്ലതാണ്.

8. സ്വാഭിമാനം,ദേഷ്യം, കരുണ, ദയ, അഹങ്കാരം,വിദ്വേഷം, പ്രതികാരം, നുണപറച്ചിൽ, ന്യായീകരണം, സ്നേഹം ഈ ഗുണ വൈകൃതങ്ങൾ മനസ്സാൽ മാറി മാറി വരുന്നവയാണ്.ഈ വികാരങ്ങൾ വരുന്നതും നിലനിൽക്കുന്നതും പ്രയോഗിക തലത്തിൽ കൊണ്ടു വരുന്നതനുസരിച്ചാണ് ജീവിതമെന്ന പര്യടനം സംഗമവും ദുർഘടവുമായി തീരുന്നത്.

9.വിവാഹം എന്നത് ഒരു സങ്കല്പമാണ്. അത് വിപുലമാക്കുന്നതും

ചുരുക്കുന്നതും നിങ്ങളുടെ സാമ്പത്തിക പരിധിക്കു വിധേയമാണ്. ഇതൊന്നും വരും നാളുകൾ നിശ്ചയിക്കുന്ന ഒന്നല്ല.വിപുലമായി ആഢംബരമായി നടത്തിയവർ അടുത്ത ആഡിറ്റോറിയത്തിൽ ഇതിനേക്കാൾ ഗംഭീര വേദിയിൽ പങ്കെടുത്താൽ പഴയത് ഓർമയായി നിലനിൽക്കണ മെന്നില്ല. ഈ പരിവർത്തനം ജീവിതം മുന്നോട്ടു കൊണ്ടുപോകുന്നവർക്ക് ഒരു ശക്തിയും പകരില്ല. അവരിലും ഇണക്കങ്ങൾ പിണക്കങ്ങൾ വേർപിരിയൽ സുഗമമായി നടക്കുന്നത് കാണാം. ആരും കാണാതെ അറിയാതെ സ്നേഹിച്ചവരിലും സരളമായി ജീവിക്കാൻ ഒന്നിച്ചവരും വന്നവഴിയേ വേർപിരിയുന്നതും സാധാരണമാണ്. അപ്പോൾ പിന്നെ എവിടെയാ കുഴപ്പം. മനസ്ഥിതിയിലാണ് മാറ്റം വരുത്തേണ്ടത്

10.ധാരാളം വിലപേശലുകൾ നടത്തി സാമ്പത്തിക ഉറപ്പുകൾ സ്ഥിര പ്പെടുത്തി വിവാഹം നടത്തുന്നത് കുറവൊന്നുമല്ല. മാന്യത നടിച്ച് അതോ സർക്കാർ നിയമ വ്യവസ്ഥിതിയിൽ കുടുങ്ങാതിരിക്കാൻ താലിമാല പോലും പെൺവീട്ടുകാർ കൊണ്ടുവരണമെന്ന് വിനയത്തോടെ പറയുന്നവരും കുറവൊന്നുമല്ല. അതായത് കല്യാണ നടത്തിപ്പിലെ സകല ചിലവുകളും അതിൽ ആഡിറ്റോറിയം, സദ്യ, ക്ഷണകത്ത്, യാത്രാചിലവുകൾ, സ്വന്തക്കാരുടേയും, അതിഥികളുടേയും, ബന്ധുക്കളുടെയും താമസം , വിദൂരത്ത് നിന്ന് വരുന്നതാകയാൽ മനസിന് ഉല്ലാസം കിട്ടാൻ മദ്യപാനം , സ്ഥലസന്ദർശനം വരുന്ന വരെ പിക് അപ് ഡ്രോപ്പ് ചെയ്യുന്നതിനും കൂടാതെ അവർക്ക് ഒരു മെമേൻറോവിനുള്ള വ്യവസ്ഥയുടെ ചിലവും മാത്രം പെൺവിട്ടുകാർ എടുത്താൽ മതി. ഒരു സ്ത്രീധനവും വേണ്ടാട്ടോ! എന്നു ധൈര്യത്തോടെ പറയുന്ന ആൺവീട്ടുകാർ ഏറിവരുന്നുണ്ട്. പക്ഷേ ഇവർ വീമ്പടിക്കുന്നതെന്താ ഞങ്ങൾക്ക് ഒരു ഡിമാൻറുമില്ല. കേട്ടാ തോന്നും ഏതോ അനാഥ പെണ്ണിനെ ഉദാരമനസ്ഥിതിയോടെ ഇവർ വിവാഹം കഴിച്ചു പുണ്യകർമ്മം ചെയ്യുകയാണെന്ന്.

11. പെൺ-ആൺ ഇഷ്ടപ്പെട്ടു വീട്ടുകാരുടെ സമ്മതത്തോടെയോ അല്ലാതെയോ അവരുടെ സാമ്പത്തിക പരിമിതികളിൽ പക്വതയോടെ സന്തോഷത്തോടെ ജീവിക്കുന്നവർ ധാരാളമുണ്ട്.

12.ആദർശം പറഞ്ഞ് വിവാഹിതരായി ആദ്യം വീമ്പിളക്കിയവർ ദിവസം കഴിയുന്തോറും പെണ്ണിന്റെ അച്ഛന്റെ സമ്പത്ത് ആസ്തി എന്നിവ മണത്ത് നടക്കാൻ തുടങ്ങും. കല്യാണം കഴിച്ചത് തന്നെ നല്ല ശമ്പളവും ജോലിയുമുളള പെണ്ണിനെ നോക്കി തന്നെ. കുറുക്കൻറ കണ്ണ് ആർത്തിയോടെ നോക്കുന്നത് പെണ്ണിന്റെ അച്ഛന്റെ സമ്പത്ത് കൈക്കലാ ക്കാനുള്ള പല ഊപ്പടികൾ മെനയുന്നതിലാണ്. ഈ വഴിയിൽ ആർത്തി മുത്ത് ജീവിത പങ്കാളിയെ പല വിധത്തിലും ശാരീരിക - മാനസിക പീഡനത്തിന് വിധേയമാക്കി തുടങ്ങും.സ്നേഹിക്കേണ്ട പെണ്ണിനെ പിന്നീട് ഉപദ്രവിച്ചു അകാരണമായി പീഢിപ്പിക്കലും ആയി പരിണമിക്കും.വീട്ടിലെ ദൈനംദിന ചിലവുകൾ പോലും പ്രതി ശീർഷ ആഹാര ചിലവടക്കം കണക്ക് പറഞ്ഞ് മേടിക്കലും പേശലും ആയി ജീവിത നിലവാരം തരം താഴുന്നത് കാണാം. എന്റെ കാശ് നിന്റെ കാശ് എന്നാവും വീട്ടിലെ വാക്കിലും

വിലപേശുന്നത്. പിന്നീട് പണമാണ് മധ്യസ്ഥത വഹിക്കുക ഇവരൊക്കെ എന്തിനാ വിവാഹിതനായതെന്ന് ചിന്തിച്ചാൽ വ്യക്തമാണ്.

13.ഭർത്താവ് മാത്രം ജോലിക്കുപോയി അഥവാ കച്ചവടം ചെയ്ത് അതിൽ നിന്നും കിട്ടുന്ന തുക കൊണ്ട് നല്ല ജീവിതം നയിക്കുന്നവരും സമൂഹത്തിലുണ്ട്. അവരിൽ പരസ്പര ധാരണകളും പൂരകങ്ങളും സഹന ശക്തിയും സ്നേഹവും ധാരാളമായി കാണാം.വല്ലാത്ത പൊലിമ യൊന്നുമില്ലെങ്കിലും ശാന്തമായി സന്തോഷപൂർവ്വം സ്നേഹ ത്തോടെ ഇവർ ആരേയും ഉപദ്രവിക്കാതെ മുന്നോട്ടു പോവുന്നു. അവരാൽ സാധിക്കു ന്നതുപോലെ സമ്പാദ്യവും വീടും പണിത് കുട്ടികളേയും മാന്യതയോടെ വളർത്തി സമൂഹത്തിൽ കഴിയുന്നു.ഇവരെ ആരും അധികം ശ്രദ്ധിക്കാറുമില്ല.

14. പ്രത്യേകിച്ച് പണിയൊന്നുമില്ല. സമ്പാദ്യവുമില്ല. അധ്വാനിക്കാൻ മനസുമില്ല. ഇങ്ങനെയുള്ളവർ രാഷ്ട്രീയത്തിലും സാമൂഹ്യ സേവനരംഗത്തും നിറഞ്ഞു നിൽക്കുന്നതു കാണാം.പക്ഷേ ഇവരും വിവാഹിതരായി ജീവിതം നയിക്കുന്നു.പലരുടേയും ഗൃഹ സന്ദർശനത്തിൽ പല സത്യങ്ങളും വെളിവായിട്ടുണ്ട് അത് ഇവിടത്തെ വിഷയമല്ല അതിനാൽ വെറുതെ വിടുന്നു. പാവം ജീവിച്ചു പോട്ടെ അല്ലേ.

15.വിദ്യാസമ്പന്നർ നല്ല ജോലിയുമായി ജീവിക്കുന്നു. അത്യാവശ്യത്തിന് എല്ലാ സുഖസൗകര്യമുണ്ട്. വീട്ടിൽ രണ്ട് അടുക്കള. താമസം രണ്ടു ബെഡ്റൂമുകളിൽ. വീട്ടിൽ വന്നാൽ മിണ്ടാട്ടമില്ല. പരസ്പര സ്നേഹ ബന്ധങ്ങളുമില്ല. ഉണ്ടാക്കി പറയുന്നതല്ല, നടക്കുന്ന സത്യാവസ്ഥകളാണ്. ഇവരും കുടുംബജീവിതമാണ് നയിക്കുന്നതെന്ന് പറയപ്പെടുന്നു.

16.കൂലിപ്പണിയാണ്, ഒറ്റമുറിവീട്, ഭാര്യയും കുട്ടികളും ഉണ്ട്. വീട്ടുകാരോടും നാട്ടുകാരോടും ചിരിച്ചു കൊണ്ട് പെരുമാറുന്നു.എല്ലാ ഉത്സവങ്ങളിലും സാമൂഹ്യ പരിപാടികളിലും വൃത്തിയോടെ ആഡംബര രഹിതമായ വസ്ത്രധാരണം തൃപ്തിയോടെ ആരോടും പരിഭവമില്ലാതെ ആരോടും കടം ചോദിക്കാതെ ചിട്ടയായി ജീവിക്കുന്നവരായ കുടുംബങ്ങൾ.

യൗവനത്തിന്റെ ആരംഭത്തിൽ മനുഷ്യ സഹജമായി ഇണകളോടുള്ള ആകർഷണം കൂടിവരുന്നു.അത് പിന്നീട് കുടുംബ സങ്കല്പമായും പരിണമിക്കുന്നു.ആഗ്രഹങ്ങൾ ഇഷ്ടങ്ങൾ ആയും അത് സ്നേഹമായും പരിവർത്തനം വന്നാലേ ജീവിതത്തിന് അർത്ഥമുണ്ടാവൂ.എന്നാൽ ഈ സങ്കല്പങ്ങൾ തീരുമ്പോൾ ജീവിത പന്ഥാവിൽ വ്യതിയാനം ഉണ്ടാവുന്നു. ശ്രദ്ധ സാമ്പത്തികമോ, ദുശ്ശീലങ്ങളിലോ തെന്നി വിഴുന്നു, നിയന്ത്രണം വിട്ട് ജീവിതം പൊലിഞ്ഞു വീഴുന്നതും കാണാം.

17.കുടുംബ ജീവിതം ഇഷ്ടപ്പെടുന്നവർ മാത്രം ആ വഴിയിലേക്ക് തിരിയുന്നത് വളരെ നല്ലത്. അത് പുറമേ കാണുമ്പോൾ ,നല്ല രസകരമായി തോന്നാമെങ്കിലും ഒരു സന്യാസ ജീവിതത്തേക്കാൾ സംഭവ ബഹുലമാണ്. അനേകം സഹനങ്ങളും ,ത്യാഗവും, സമയവും ,സമ്പത്തും, ക്ഷമയും ,സ്വഭാവ ശുദ്ധിയും, നല്ല പെരുമാറ്റവും സ്വായത്തമാക്കണം ഇരുവരും. അവിടെ ഇരുവരും അഹങ്കാരം, പ്രതികാരം, സ്വാർത്ഥത, വിദ്വേഷം, സംശയ ബുദ്ധി ഇവ പാടെ മാറ്റാനുള്ള ശ്രമം ഉണ്ടാവണം. സ്വരചേർച്ച പലകാര്യ

ങ്ങളിലും ഉണ്ടാവണമെന്നില്ല. അതറിഞ്ഞ് സമവായം ഉണ്ടാക്കണം. സ്വാതന്ത്രം ചിന്തകളിലും പ്രവൃത്തികളിലും ഉണ്ടാവണം അത് കുടുംബ പുരോഗതിക്കായി വളർത്തണം.പരസ്പരം അടിച്ചമർത്തലല്ലാ വിജയരഹസ്യം. ക്ഷമാശീലം പരസ്പരസ്നേഹം വേണ്ടത് പെരുമാറ്റത്തിലും പ്രവർത്തിയിലുമാണ്. അത് സമയാസമയങ്ങളിൽ അറിയിച്ചുകൊടുക്കണം. മനസിൽ മാത്രം ഇത് ഉണ്ടെന്ന് പറയുന്നതിൽ കുടുംബ ജീവിതത്തിൽ ഒരു സ്ഥാനമില്ല.

18.ഞാൻ ആണ്. 'ആണ്', എന്നതിന് വ്യാഖ്യാനം പലതാണ്. പക്ഷെ കുടുംബ ജീവിതത്തിൽ അതിന് സ്ഥാനം സമാധാനവും സംരക്ഷണവും ആശ്വാസവുമാണ്. അല്ലാതെ, തന്നേ മാത്രം വിശ്വസിച്ച് ഒപ്പം ചേർന്ന ഒരു സ്ത്രീയെ മാനസികമായോ, ശാരീരികമായോ പീഢിപ്പിക്കാനും അടിമയായി തന്നിഷ്ടം നടത്താനുള്ള ഉപകരണമായി മാറ്റണമെന്ന വ്യാമോഹം നിയമ സാധുതയില്ലാത്തതാണ്. ആ ചിന്തകൾ കുടുംബ ജീവിതം തുടങ്ങുന്നത് മുമ്പേ തിരുത്തുക.പുരുഷ പീഢനം നടക്കുന്നതും കുറവൊന്നുമല്ല. ആയതി നാൽ അത്തരത്തിലുള്ള മനോഭാവം സ്ത്രീകളും മാറ്റേണ്ടതുണ്ട്.

19.വിനയം, സാമീപ്യം, പരസ്പരം ക്ഷമയോടെ കേൾക്കുക,ഇരുവരും പരസ്പരം അനുസരിക്കുക എന്നത് കുടുംബ ജീവിതത്തിൽ അത്യന്താപേ ക്ഷിതമാണ്.ഈ ഗുണങ്ങൾ ആത്മഗുണങ്ങളാണ്. അത് ലംഘിക്കുന്നത് കുടുംബ ജീവിതം താറുമാറാക്കും. നേടാനൊന്നുമില്ല. നഷ്ടപ്പെടാൻ കണക്കുമില്ല. ഇത്തിരി സമയം പരസ്പരം സ്വയമേവ തോറ്റു കൊടുക്കുന്നതും അനുസരിക്കുന്നതും പുരുഷത്വമോ സ്ത്രീത്വമോ നഷ്ട പ്പെടുത്തില്ല. നല്ല കുടുംബ ജീവിതത്തിന് ഇത് നല്ലതേ വരുത്തു.

20.ഇരുവരും ജോലിയുള്ളവരുണ്ട്. കാലത്ത് ഒരുമിച്ച് അതിനായി പോവുകയും വൈകുന്നേരം ഒരുമിച്ച് തിരിച്ചു വരുന്നവരുമുണ്ട്. ഇവിടെ പറയാനുദ്ദേശിക്കുന്നത് ഇരുവരും ജോലിയുള്ളവരും തൊഴിൽ സ്ഥാപന ത്തിലെ സമയങ്ങളിൽ യാതൊരു പൊരുത്തമില്ലാതെ വരുമ്പോഴുണ്ടാവുന്ന ഒരവസ്ഥ പരിതാപകരമാണ്. ഇത് ഇരുവർക്കുമാവാം. പകൽ ഷിഫ്റ്റ് രാത്രി ഷിഫ്റ്റോ മാറിവരുന്നത് കുടുംബത്തിലെ താളം തെറ്റിക്കുന്നത് സർവ്വസാധാരണം. മധുരിച്ചിട്ട് തുപ്പാനും മേലാ കയ്പ് കൊണ്ട് ഇറക്കാനും മേലാന്ന അവസ്ഥയാണ്.ആ സമ്മർദ്ദം ഇരുവരിലും എങ്ങനെ പ്രകടമാകു മെന്നത് അവരുടെ അടുത്തു പോയി തന്നെ മനസ്സിലാക്കേണ്ടതുണ്ട്.

21.ഒരു കൈതൊഴിൽ മാത്രം അറിയുന്ന ചെറുകിട യൂണിറ്റുകൾ അത് വെച്ച് സന്തോഷത്തോടെ ജീവിക്കുന്നവരുമുണ്ട്. അവർക്ക് സമ്പാദ്യം തീരെ കുറവായിരിക്കും ആഢംബരവുമില്ല. ജീവിതം കഷ്ടി മുഷ്ടി തട്ടിക്കൂട്ടി മുന്നോട്ടു പോകും. അങ്ങിനെ യാതൊരു ഗ്യാരണ്ടിയുമില്ലാത്തവരായി നാളെത്തെ കുറിച്ച് ആകാംക്ഷയോ ആവേശമോ ജിജ്ഞാസമോ ഇല്ലാത്തവർ വ്യത്യസ്ഥ മനോഭാവത്തോടെ ജീവിതം അതാത് ദിവസം സന്തോഷപൂർവ്വം കൊണ്ടുപോകുന്നത് കാണാം. അങ്ങിനേയും ഒരു കുടുംബ ജീവിതം മുന്നേറുന്നു.

സാധാരണ പല തലങ്ങളിലുള്ള കുടുംബജീവിതങ്ങൾ അടുത്തറി

യുമ്പോൾ വെറുതേ [illegible] ഒരു കാര്യമുണ്ട് ഇവർക്ക് കുറച്ചു കൂടി നന്നായി ജീവിക്കാമായിരുന്നു. കുറച്ചു കൂടി നന്നായി പരസ്പരം പെരുമാറിക്കൂടേന്ന്. എനിക്കും സ്വയം തോന്നാറുണ്ട് ഞാൻ കഴിഞ്ഞ നാളുകളിൽ കുറച്ചു കൂടി നന്നായി ഇടപഴകമായിരുന്നു. പല തെറ്റുകളും ആവർത്തിക്കാതിരിക്കാമായിരുന്നു.

നന്നായി ആളുകളെ ബഹുമാനിക്കാനും സ്നേഹിക്കുവാനും കഴിഞ്ഞിരുന്നെങ്കിൽ. അഥവ എന്റെ മനസിലെ നന്മയും അവരോടുള്ള ഇഷ്ടങ്ങളും സ്നേഹവും തുറന്നു പറഞ്ഞിരുന്നെങ്കിലെന്ന് എന്തിന് അതൊന്നും സാധിക്കാതെ വരുന്നു എന്ന്, ഇന്നും ഉത്തരം കിട്ടാതെ പോവുകയാണ്.

22.അതുകൊണ്ട് ഇപ്പോൾ ആണയിട്ടു പറയുന്നു നമ്മുടെ സന്തോഷങ്ങളിൽ പക്ഷേ എല്ലാമെല്ലാമായ കാര്യങ്ങളിൽ ചിലത് : നന്നായി പെരുമാറുക, പരസ്പരം തുറന്നു സ്നേഹിക്കുക. ബഹുമാനിക്കുക. അനാവശ്യമായി വ്യക്തികളുടെയോ കുടുംബങ്ങളുടേയോ സ്വകാര്യതകളിൽ കൈകടത്താതിരിക്കുക, തുടങ്ങിയ ചെറിയ ഗൗരവമേറിയ കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ട്.

വിട്ടുവീഴ്ച മനോഭാവം, ഒന്നു താഴ്ന്നു കൊടുക്കൽ, ഒഴിഞ്ഞുമാറൽ. അധികം തർക്കിക്കാതിരിക്കുക, ന്യായീകരിക്കുക, വെറുതെ ഇല്ലാത്തത് ഉണ്ടാക്കി പറയുക, പോയതും പഴയതുമായ സംഭവങ്ങൾ മറക്കാതെ പുതുജീവൻ നൽകി സന്തോഷത്തോടെ ഇരിക്കുമ്പോൾ കുത്തിത്തുറന്ന് പരത്തുക. ഇതെല്ലാം സന്തോഷ നിമിഷങ്ങൾ കുറക്കുകയേ ഉള്ളു.

23.പല പ്രശ്നങ്ങളും അധികം ചർച്ചക്കെടുത്താൽ വീട്ടിലെ ബന്ധങ്ങൾ തകരുന്നത് കാണാം.ചർച്ചക്ക് കഴമ്പില്ലാന്ന് കണ്ടാൽ മിണ്ടാതിരിക്കുക.ഒന്നു തോറ്റതായി ഭാവിച്ചാൽ മലപോലെ വന്നത് തണുത്ത് ഐസ് പോലെ ഒഴുകിപ്പോകുന്നത് കാണാം.

24.മനുഷ്യരുടെ അടിസ്ഥാന സ്വഭാവം അവർ കൊടും സ്വാർഥികളാണ്. അവരിൽ ആ സ്വഭാവത്തിന് തീവ്രതയുടെ ഏറ്റ കുറച്ചിലുകളും കാണാം. അത് കുടുംബമായി പരിണമിക്കുമ്പോൾ സ്വാഭാവികമായി ഈ സ്വാർഥതയുടെ വൃത്തം ഒന്നു കൂടും. അതായത് അവനവന്റെ കുടുംബ അംഗങ്ങൾക്കായി വലുതാകും. എന്നാൽ ചിലപ്പോൾ ഇതിന് വ്യതിയാനം ഉണ്ടാകാതെ വന്നാൽ കുടുംബ ജീവിതം ധാരാളം സങ്കീർണതകൾ നിറഞ്ഞതാകും. വീട്ടിനകത്ത് കലഹവും കൂടും. അതിനാൽ കുടുംബം ആവുമ്പോ ഈ സ്വാർഥമനോഭാവം വ്യതിയാനം അറിഞ്ഞു കൊണ്ട് വ്യതിയാനം വരുത്തണം.

# മൊഴിയടയാളങ്ങൾ

## അതിവേഗ ശിക്ഷാവിധി വേണം

*ശിവപ്രസാദ് എസ് .ഷേണായി*

നന്മയും കൂട്ടായ്മയും ചോർന്ന് പൊയ്ക്കൊണ്ടിരിക്കുന്ന കാലമാണിതെന്ന് പറഞ്ഞാൽ അധികമാരും എതിർക്കില്ല. അത്തരം അനുഭവസാക്ഷ്യങ്ങളിലൂടെയാണ് നാം സഞ്ചരിക്കുന്നത്. താൻപോരിമ കോണിക്കാനും അപ്രമാദിത്വം കൽപ്പിച്ച് താൽക്കാലിക നേട്ടത്തിനായി നെട്ടോട്ടമോടാനുമാണ് സകലരും നോട്ടമിടുന്നത്. ഇവിടെ അധികാരവും പദവിയും സ്വാധീനവും ദുരുപയോഗം ചെയ്യപ്പെടുന്നു. അല്ലെങ്കിൽ മറ്റുള്ളവരെ കാൽച്ചുവട്ടിലാക്കാനുള്ള ആയുധമാക്കി മാറ്റുന്നു. ഇവിടെ അവസാന ആശ്രയമായി കാണുന്നത് നീതിന്യായ വ്യവസ്ഥയെയാണ്.

കണ്ണുമൂടിക്കെട്ടി, ന്യായാന്യായങ്ങളെ തൂക്കിനോക്കി നിയമ വ്യവസ്ഥ നടപ്പിലാക്കുന്ന പരമപീഠത്തെ സർവ്വരും ബഹുമാനിക്കുന്നു. പ്രീണനങ്ങളിൽ വശപ്പെടാതെ നീതി നടപ്പാക്കുന്നതിൽ നമ്മുടെ രാജ്യത്തിന് തലയെടുപ്പുണ്ട്. കടൽക്കൊലയാളികൾ ഇറ്റലിയിലെത്തിയ ശേഷം മുങ്ങാൻ ശ്രമിച്ച സംഭവത്തിലും, സ്ത്രീകളെ മാനഭംഗപ്പെടുത്തിയതിലും കൊലപ്പെടുത്തിയതിലും, രാജ്യദ്രോഹപ്രവൃത്തികളും നീതിപീഠങ്ങൾ കാണിച്ച നിഷ്കർഷ എടുത്തുപറയേണ്ടതു തന്നെ.

നീതിപീഠത്തിന്റെ ഇടപെടലുകളെ ചെറുവിഭാഗങ്ങളെങ്കിലും അസഹിഷ്ണുതയോടെ കാണുകയും പ്രതികരിക്കാറുമുണ്ട്. അവയ്ക്കൊക്കെ അപ്പപ്പോൾത്തന്നെ മറുപടിയും കിട്ടാറുണ്ട്. അധികാര ദുർവിനിയോഗത്തിന് നാട് മുൻപന്തിയിലാണെന്നത് പകൽപോലെ സത്യം. അധികാരമുണ്ടെങ്കിൽ, അല്ലെങ്കിൽ അവരുമായി ബന്ധമുണ്ടെങ്കിൽ എന്തും സാധിക്കുമെന്നത് സാധാരണക്കാരിൽപ്പോലും അത്ഭുതമുളവാക്കുന്നില്ല. കാരണം, പൊതുസ്ഥിതിയെ അങ്ങനെയാക്കിത്തീർത്തിരിക്കുന്നു. ജനങ്ങളെ മറയാക്കി, സ്വന്തം കാര്യങ്ങളിൽ മാത്രം വ്യാപരിക്കുന്നവരായി അധഃപതിക്കുന്നതിലുള്ള വിഷമം കടിച്ചമർത്തുക യാണ് ഏവരും. സാന്ത്വനമാകാൻ നീതപീഠം.

സമീപകാല മിക്ക സംഭവങ്ങളിലും നീതിപീഠം കർക്കശവും അർഹവുമായ ഇടപെടലുകളാണ് നടത്തിയത്. എന്നാൽ ചിലകേസ്സുകളിലെങ്കിലും വിധി നടപ്പാക്കുന്നതിൽ കാലവിളംബമുണ്ടാകുന്നത് ചൂണ്ടിക്കാണിക്കാതിരിക്കാനാവില്ല. അതിനിഷ്ഠൂരമായ കേസ്സുകളിൽപ്പെട്ട് ജയിലിലായവർ ഇപ്പോഴും വിചാരണയുടെയും മറ്റും ആനുകൂല്യത്തിൽ ജീവിച്ചു വരികയാണ്. ഒരിക്കലും അവരത് അർഹിക്കുന്നില്ല.

കൊടുപാതകികളെ കാലതാമസം കൂടാതെ ശിക്ഷിക്കാനുള്ള വ്യവസ്ഥയുണ്ടാകേണ്ടിയിരിക്കുന്നു. അത്തരക്കാർ പണി ചെയ്തും കൂലി പറ്റിയും ഭക്ഷണം കഴിച്ചും ജയിലിൽ കഴിയുന്നത് ഇരയായവരുടെ കുടുംബങ്ങളെ വേദനയിലാഴ്ത്തുന്ന കാര്യമാണ്. ഇവിടെയാണ് നീതിപീഠത്തിന്റെ സമഗ്രമായ ഒരിടപെടൽ ഉണ്ടാകേണ്ടത്. ഒരു തരത്തിലുള്ള ദയയും പരിഗണനയും അർഹിക്കാത്ത നരാധമന്മാരെ തൽക്ഷണം ശിക്ഷിക്കാനുള്ള സംവിധാനം ഇവിടെ അത്യാവശ്യമാണ്.

മാരകവിഷങ്ങളായ പ്രതികൾക്ക് ജയിലകത്ത് നൽകുന്ന സുരക്ഷിതത്വവും മറ്റും ജനങ്ങളുടെ ചിലവിലാകുന്നത് അത്ര സുഖമുള്ളതല്ല. കോടതികൾക്ക് അതിന്റേതായ നടപടിക്രമങ്ങൾ പൂർത്തിയാക്കണമെന്ന വസ്തുത കാണാതിരിക്കുന്നില്ല. ഇതര രാജ്യങ്ങളിൽ നടപ്പാക്കുന്ന പ്രത്യക്ഷ ശിക്ഷാവിധിയുടെ പ്രസക്തി ഇവിടെ ഏറിവരികയാണ്. സമകാലിക സ്ഥിതിവിശേഷം അതിലേക്കാണ് വിരൽ ചൂണ്ടുന്നത്.

# आयची काळ आनी वाचन

शिल्पा लाड

'वाचाल तर वाचाल' अशी एक म्हण आसा. पूण आज कालच्या काळांत पुस्तकां वाचपाची आवड आसा तरी कोणाक? जो वाचता तो वाचता अशें आशिल्लें जाल्यार वाचनासताना पप्पू पास तरी कसो जाता कांय असो प्रश्न पडटा.

वाचन कसलेंय आसूं वा खंयच्याय भाशेंत आसूं दर एकल्यान वाचनाची सवय लावन घेवची. हें धकाधकीचे जीवन कमी आशिल्लें म्हूण तातूंन भर पडली ती कोरोना नावाच्या महामारीची. ह्या महामारीन शिक्षणाच्या बियाणांक वायटी लावन अशे तरेन उडयली की भुरगो वाचपाक विसरलो. उतरांक विसल्लो. वाचन सुटलें, पुस्तकां वांगडा नातें तुटले. शाळा म्हळ्यार वाचनाचें मूळ. शाळेंत घाल्ली बियाणा एक बरें रुख जावन भायर सरतात. हें रुख फकत वयान वाडना तर बुद्दीन, हुशारकायेन आनी शब्द संपत्तीचो भंडार घेवन तें भायर सरता. हें सगळें घडटा शाळेंत घडपी वाचनाक लागून. वाचन मनशाक घडयता, पुस्तक बुद्धी रचयता आनी एक बरो नागरिक घडटा. सगळ्याच भुरग्यांक वाचपाक आवडटा अशे ना. पूण सामकेंच पुस्तकांक पळोवप ना हें खंयचें शाणपण? म्हणटात न्ही बुडपाक लागलो कांय आपशीच पेवपाक शिकता. तशे शाळेंत पावलो कांय वाचन हें करचेंच पडटा आनी कळना जाल्यार प्रयत्न करुन शिकता. पाठ्यपुस्तकां, काणयेंची पुस्तकां, निबंदाची पुस्तकां आनी हेर जाय तसली पुस्तकां वांगडा शाळेंत दीस सारुंक मेळटा. कांय वर्सां पयलीं वाचन हो एक भुरग्यामदी छंद आसतालो. शाळेंत वताली तेन्ना वेगवेगळे तरेचे स्वाध्याय शिक्षक दिताले तेन्ना ग्रंथालयात वचून म्हायती एकठाय करची पडटाली. भुरगीं थयच बसून पुस्तकां वाचताली. जाय तें पुस्तक सोदताली, म्हायती वाचताली सोदताली आनी बरयताली. ह्या निमतान वाचन जाताले. आयज घर बसल्या एका क्लीकार सगळी म्हायती मेळटा. जाय त्या भाशेन जाय थंय बसून बरोव येता. 'कॉपी आनी पेस्ट चो' कारभार खूप वेगान घडतं आसा. घडये ग्रंथालयांत वचून पुस्तकां सोदपाक चड कास्तिक आसतली. पूण गूगल आसा म्हणटकच भिवपाची गरज ना हो मंत्र विद्यार्थ्यांनी आपणांयला. ह्या सरावांच्या निमतान पुस्तकांचो सहवास तरी मेळटालो पूण आयज मोबायल आनी डेटा पॅक आसल्यार कोणाक कोण नाका.

आयजकाल सगळेच 'e' चें ट्रेंड e paper, e books, e journal आनी खूप किदे. ह्या ई च्या विश्वांत भुरगो इतलो घुस्पला की पुस्तकांचो सहवास कोणाकूच नाका जाला. पयली तेपार पेपरवालो जर सकाळी टायमार पावलोना जाल्यार त्या पेपरवाल्याक चार गाळीच पडल्योच म्हुण समजूपाच्यो पूण आता कोणाक आनी कितल्या जाणागेर दिसतात सकाळफुडे हे पेपरवाले. कितल्याश्याच जाणानी हो पेपर घेवपाचो बंद केलो. कित्याक तर आता e paper मेळटा न्ही.

पूण हातानं घेवन पेपर वाचपाची मजाच वेगळी. सकाळफुडें करकरीत पेपराची घडी मोडटना आनी गरम चा चो घोट घेतना जो संतोस मेळटालो तो घडये ई पेपर वाचतना

मेळपाक दुर्मिळ हें मात खरें. मोग आसल्यार घाटार लेगीत वडे काडपाक जाता अशें म्हणटात. मागीर वाचनाचो मोग आशिल्लो मनीस खंयच्याय परिस्थितीन वाचत आनी कसोय बी. पूण जर वाचनाची गोडीच ना ताका गोडी लावप खूप कठीण.

वाचन ना जाल्यार उतरां कशी जल्माक येतली? उतरां ना जाल्यार वाक्यां घडचिना आनी वाक्यां ना जाल्यार परिच्छेद. खंयच्याय विशयार उलयतलो, बरयतलो जाल्यार वाचन जाय. जाका वाचुक येना ताका कांय येना. बरो उलयतलो जाल्यार वाचन जाय. . वाचना बगर उतरांचो पुंजो तकलेंत जावंक शकना. शब्द संपत्ती वाडयतले जाल्यार वाचन जाय. पुस्तकां सारको दुसरो इष्ट ना.

इश्टागत करची पुस्तकांकडेन,
वाचना वांगडा संवसार,
उतरा एकठांवपाची लागची गोडी,
नव्यान फुलचे विचार
पुस्तक आसचो खरो इष्ट
सगळे बाकी बेकार
वाचनाची लाय गोडी बाबा
सुखाचो जातलो कारभार

## Proceedings of the General Body Meeting held on 18th December 2022, Sunday 11 AM at Saraswath Bhavan, Kacherikunnu,Mankave

The meeting commenced after prayer by Smt Roopa Santhosh Pai and welcome address by the Secretary Shri.Gokuldas Maller.

Members observed one minute silence for paying homage to the departed members of the Sabha S.Akshaya Kumar, H.Vijaya Kumar, S.Vittappa Das and Meera.G.Rao.

President Dr.Jayakumar, in his address stated that this special General Body is necessitated specifically to reconstitute Vanitha Vibhag, Yuvak Vibhag and Vidyarthi Vibhag, which is long overdue.

Smt. Sunitha Kudva, sister of late Sumathi Krishna Naik had requested to unveil the photo of her sister Sumathi Krishna Naik (w/o Late Krishna Naik) in Saraswath Bhavan and donated Rs.50,000/- towards it. President Dr.Jayakumar unveiled the photo and remembered the contributions made by Late Krishna Naik to our Society. Late Krishna Naik was in the forefront to invite Mattadipathis of GSB community to Calicut and used to support needy community members for education, medical and other purposes. Late Sumathi Krishna Naik was also benevolent and was contributing liberally for the functions of SGS Sabha.

As o nominations were received for the EC membersof the three vibhags, panel constituted by the Governing Council, in consultation with members, was approved by the General Body.

President, Secretary and members of the Vibhags are :





Smt.Vidya Devanand Rao Smt.Nandini Sadanand Kamath

**1. VANITHA VIBHAG**

President : Smt.Vidya Devanand Rao

Secretary : Smt.Nandini Sadanand Kamath

Members : Smt.Suchitha Bhasaer Kamath
Smt.Sujatha Suresh Bhat
Smt.Ranjitha Lakshmikanth Prabhu
Smt.Veena Arun Maller
Smt.Deepa Vivekananda Prabhu





Shri.Prashanth.G.Prabhu Shri.Dileep Deepak Rao

**2. YUVAK VIBHAG**

President : Shri.Prashanth.G.Prabhu

Secretary : Shri.Dileep Deepak Rao

Members : Shri.Viswanath.G.Rao
Shri.Sashidhar.D.Naik
Shri.Arun V Rao
Shri.Akshay.R.Kamath
Shri.Vishnu Prasad Rao

**3. VIDYARTHI VIBHAG**

President : Master Vishal Rakesh Rao

Secretary : Kumari Akshatha Arun Maller

Members : Master Akshay Arun Maller
Kumari Hridya Sukesh Prabhu

Kumari Saranya Anoop Naik
Kumari Gayathri Vivek Shenoy
Master Sreenivas Prabhakar Kamath



Master Vishal Rakesh Rao



Kumari Akshatha Arun Maller

Out going President Smt.Roopa Santhosh Pai complimented the new team and wished them a fruitful tenure and thanked the Governing Council for extending support during her tenure as President of Vanitha Vibhag. President Dr.Jayakaumar and Secretary Shri Gokuldas Maller thanked and complimented outgoing president Smt.Roopa Santhosh Pai and team for their support extended for the conduct Vijaya Dasami competitions, Deepavali Celebrations and other activities. Dr.Asha Jayakumar complimented the new team. Shri.Arun Ramdas Naik remembered late Krishna Naik and Sumathi Krishna Naik and narrated their support extended to Sabha, Sabha members as well as to public. He also remembered the days he was in Vidyarthi Vibhag and Yuvak Vibhag and explained how they involved in the activities. He said his experience helped him a lot to take a lead in the social activities, later. Vanitha Vibhag president Smt.Vidya D Rao, Yuvak Vibhag President and Secretary Shri.Prashanth G Maller and Dileep Deepak Rao and Vidyarthi Vibhag secretary Kumari Akshatha Arun Maller addressed the gathering and thanked for electing them as office bearers and assured to perform the duties entrusted to them.

Joint Secretary of the Sabha Shri.Sarvotham Prabhu also wished all the best to the new committee members and extended vote of thanks to all participants.

Meeting concluded after reciting National Anthem.

Coffee and snacks were also served in the meeting.

Smt. SUNITHA S.KUDVA has donated Rs. 50,000 ( Rupees Fifty thousand only ) towards the Sabha for installing the photo of her beloved sister Late SUMATHI KRISHNA NAIK at the auditorium of Saraswath Bhavan, the Head Quarters of the Sabha, Mankave.

## पत्तो बदलप

Shri.N.UMESH RAO
Flat No.201
Durga Apartments
Gandhi Nagar
Mannaguda
MANGALURU - 575 003
MOB: 7907247710
7012535744

Shri.DEEPAK D. PRABHU
B6, Block B First Floor
Githanjali Apartments
P.V. Sami Road Chalappuram P.O.
KOZHIKODE - 673 002
Mob : 9656725555
WhatsApp number : 9287556677

Shri. S. GANESH
Flat No. 203, Chaithanya Apartments
Bhoj Rao Lane, Alke
MANGALURU - 575 003

## जनन

Smt. SUPARNA SAI GIRIDHAR, wife of Shri. S. Sai Giridhar, Calicut, a Life Member of the Sabha gave birth to a baby girl on 5th October, 2022. The Child has been named "VEENA".

## देहांत



MEERA G. RAO (87), wife of late M. Gokulananda Rao passed away on 6th December, 2022. She is survived by her sons, Shri.G. Narayan Rao, Shri.G. Ratnakar Rao, Shri.G. Panduranga Rao, daughters, Smt. Sumathi Ganesh Kamath(Mangaluru), Smt. Anitha S. Naik (Alappuzha), Smt. Shobha A. Naik (Calicut), Smt. Usha K. Kamath (Bantwal), daughters in law, Smt. Shobha N.Rao, Smt. Radhika R.Rao, Smt. Sandhya P. Rao, sons in law, Shri. Sureshchand Naik, Shri. Anil J. Naik and Shri. B. Keshav Kamath.

*Sabha offers heartfelt condolences to the bereaved family members*

## अभिनंदन




Dr. Sagar Bharathraj and Manasa Shastry represented India in the Aazaadi Ka Amrut Mahotsav series of cultural celebrations. They travelled to Germany under the sponsorship of ICCR (Indian Council for Cultural Relations) to perform at various different venues including the Embassy of India in Berlin.

Manasa is a Hindustani vocalist, who was a recipient of the prestigious NCPA scholarship and is training under Shri Vyasmurthy Katti in Bangalore. While Sagar, who is a scientist by profession with Samsung Research, is a passionate tabla player trained under his father and Tabla Guru, Shri. Bharathraj Venkatrao of Kozhikode, a life member of the SABHA.

### ഭാഷാശ്രീ ഉപദേശക സമിതി അംഗം

### .യു.എ. ഖാദർ സംസ്ഥാന സാഹിത്യ പുരസ്കാരം 2022



ഭാഷാശ്രീ ഉപദേശക സമിതി അംഗം യു.എ. ഖാദർ സാഹിത്യ പുരസ്കാരത്തിന് ഡോ. ആശാ ജയകുമാറിന്റെ കൃതി സ്കാൻഡിനേ **വിയൻ സുന്ദരികളും പീറ്റർ സാറും** (യാത്രാവിവരണം) തെരഞ്ഞെടു ക്കപ്പെട്ടു.

2022 ഡിസംബർ 12-ാം തിയ്യതി കോഴിക്കോട് പ്രസ്സ് ക്ലബ്ബ് ഹാളിൽ ചേർന്ന അനുമോദന യോഗത്തിൽ പ്രശസ്ത എഴുത്തുകാരൻ ശ്രീ. കെ. ഇ.എൻ. കുഞ്ഞഹമ്മദ് മുഖ്യപ്രഭാഷണവും പുരസ്കാര സമർപ്പണവും നിർവ്വഹിച്ചു. കോഴിക്കോട് മേയർ ശ്രീമതി. ബീനാ ഫിലിപ്പ് ഉൽഘാടനം ചെയ്ത യോഗത്തിൽ ജില്ലാ പഞ്ചായത്ത് പ്രസിഡണ്ട് ശ്രീമതി. ഷീജാ ശശി അദ്ധ്യക്ഷത വഹിച്ചു.

*ഡോ. ആശാ ജയകുമാറിന് സഭയുടെ അനുമോദനങ്ങളും ആശംസകളും നേരുന്നു .*

---

## SHASTHYABDHI CELEBRATIONS

Shasthyabdhi of Shri. Vedamurthy Sringeri Sudhakar Bhat, principal, Shree Srinivasa Nigamagama Patashala, will be celebrated on Saturday February 11, 2023, at the Patashala, V. T. Road, Mangalore - 575001, from 11.00 a. m. onwards. All are invited to participate in the celebrations and the lunch thereafter at 1.30 p. m.

# खास दीस

## JANUARY 2023

| | | |
|---|---|---|
| 2 Monday | : | Ekadashi |
| 6 Friday | : | Pournami |
| 10 Tuesday | : | Angaaraki Sankashta Chathurthi, Chandrodayam at 9.12pm. |
| 14 Saturday | : | Makara Samkramanam |
| 18 Wednesday | : | Ekadashi |
| 21 Saturday | : | Amaavasi, Pushya maasa - Hemantha Rithu Avasaanam |
| 22 Sunday | : | Maagha maasa - Sishira Rithu Aarambham |
| 26 Thursday | : | Vasantha Panchami Naagaabhisheka pooja |
| 28 Saturday | : | Ratha Sapthami |

## FEBRUARY 2023

| | | |
|---|---|---|
| 1 Wednesday | : | Ekadashi |
| 5 Sunday | : | Pournami |
| 9 Thursday | : | Sankashta Chathurthi, Chandrodayam at 9.30 pm. |

आभारः श्री पाण्डुरंगा ट्रस्ट

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

